# ആചാൎയ്യൻ.

(ഒന്നാം ഭാഗം)

ഒരു വിലാപകാവ്യം.



ഗ്രന്ഥകൎത്താവു

പണ്ഡിതർ വി. ഝ. വൈദ്യർ,
ഉള്ളിവപേരൂർ.

---

ടിപ്പണകൎത്താവും പ്രസാധകനും

വി. ഝ. സുകുമാരൻ.

കരിമ്പ്രം, വലപ്പാട്ട്.

---

Printed at
The Keralavilasam Press,
TRICHUR.

കോപ്പി 1000.
1109.



Price 8 as. വില 8ണ.

MAHARAJA'S PALACE,
7th Edavam, 1107.

*Dear Sir*,

Your letter dated 18th May, 1932 and the books sent therewith were received and duly placed before His Highness the Maharaja.

I am commanded to inform you that His Highness is very glad of your attempt in the field of Malayalam Literature and that His Highness hopes that your efforts will be crowned with success.

*Yours truly*,
(Sd.) N. S. SUBRAMANIA AIYAR,
*Sarvadhikariakar*.

***M**. R. Ry*,
**V. Unniparan Vaidyar Avergal.**

# മുഖവുര.

---

ശ്രീമാൻ വി. ഝ. വൈദ്യരവർകൾ ഉണ്ടാക്കിയ "ജീവകാരുണ്യം" എന്ന വിശിഷ്ടകാവ്യം വായിച്ചപ്പോൾ അദ്ദേഹത്തിന്റെ മേല്ക്കുമേൽ തെളിഞ്ഞുവരുന്ന കവിതാവാസന അതുപോലെ ശ്രേഷ്ഠങ്ങളായ വിഷയങ്ങളിൽ വീണ്ടും പ്രവർത്തിച്ചുകാണ്മാൻ ഞാൻ ആഗ്രഹിക്കുകയുണ്ടായിട്ടുണ്ട്.



എന്റെ ആ ആശംസ അദ്ദേഹത്തിന്റെ "ആചാര്യൻ" എന്ന ഈ കൃതിമൂലം ധാരാളം സഫലമായിട്ടുണ്ടെന്നു സന്തോഷസമേതം ഒന്നാമതായി പ്രസ്താവിച്ചുകൊള്ളട്ടെ.

പ്രസ്തുത ഖണ്ഡകാവ്യം ഇതിനിടയിൽ നമ്മുടെ നിർഭാഗ്യത്താൽ പരമസമാധിയടഞ്ഞ ശ്രീനാരായണഗുരുസ്വാമികളുടെ നിർവ്വാണപ്രാപ്തിയെ വിഷയീകരിച്ചു് നിർമ്മിക്കപ്പെട്ട ഒരു വിലാപകാവ്യമാണ്. "പ്രരോദനം", "കണ്ണുനീർത്തുള്ളി", മുതലായ കൃതികൾക്കെന്നപോലെ ഇതിന്നും വിലാപകാവ്യങ്ങളുടെ കൂട്ടത്തിൽ അചഞ്ചലമായ ഒരു സ്ഥാനം ഉണ്ടെന്നു ഇതു വായിച്ചുനോക്കുന്ന സഹൃദയലോകം സമ്മതിക്കാതിരിക്കയില്ല. ഗുരുസ്വാമികളുടെ ചരമഗതിയെപററി പരിതപിച്ചുംകൊണ്ടുള്ള ഇതിലെ പദ്യങ്ങളിൽ ആ മഹാത്മാവിന്റെ ജീവചരിത്രത്തെയും

അപദാനങ്ങളെയും കവിസരസമായി നിബന്ധിച്ചിട്ടുണ്ട്. എന്നാൽ അജ്ഞ ചരിത്രത്തിൻെറ ശുഷ്കാസ്ഥിയെ ഭക്തിരസംകൊണ്ടു മാംസളമാക്കിത്തീർത്തു വായനക്കാൎക്കു വൈരസ്യം വരാത്തവിധത്തിൽ ആക്കിത്തീൎക്കുവാൻ കവിക്കു സാധിച്ചിട്ടുമുണ്ട്. ഇതിലെ ശ്ലോകങ്ങൾ വായിക്കുമ്പോൾ ചരിത്രപുരുഷൻെറ അപദാനങ്ങളെപററി അത്ഭുതമല്ല ആപാദചൂഡം ഭക്തിയാണ് തോന്നുന്നത്. ഇതിന്നു കാരണം കവിക്കു ഉത്തമനായക ലബ്ധിയാലുള്ള വായ നിരതിശയാനന്ദമായിരിക്കണം. പ്രായേണ പല വിലാപകാവ്യങ്ങളും വായനക്കാരുടെ മനസ്സിനെ ഉദ്വേഗമയമായ ഒരു തമോ ലോകത്തിലേക്കു വലിച്ചിഴച്ചു കൊണ്ടുപോയി കിംകൎത്തവ്യതാവിമൂഢമാക്കി തീൎക്കുന്നതായിട്ടാണ് കാണുന്നത്. പ്രസ്തുതമായ കാവ്യമാകട്ടെ അതിന്നു വിഷയീഭൂതനായ മഹാത്മാവെന്നപോലെതന്നെ വായനക്കാരുടെ മനസ്സിനെ ഈ ജഡലോകത്തിൽനിന്നു ഇലോം മേല്പോട്ടുയൎത്തി ആനന്ദമയമായ ഒരു സ്ഥാനത്തു എത്തിച്ചു രസിപ്പിക്കുകയാണ് ചെയ്യുന്നത്.

ഈ കൃതിയിൽ കാണപ്പെടുന്ന അക്ലിഷ്ടതയും ഭംഗിയും പ്രശംസിക്കത്തക്കവയാണ്. താഴെ ഉദ്ധരിക്കുന്ന പദ്യങ്ങൾ ഇതിന്നു പൎയ്യാപ്തമായ ഉദാഹരണമാകുന്നു.

1. ദോഷംകൂടാതെ മൂൎത്തിത്രയനിലകളൊരേ
 ശക്തിയിൽ കൎമ്മരൂപം
 വേഷം കെട്ടുന്നതാണെന്നരുമയിലുരചെ-
 യ്തുപദേശവ്രതതാപം

ഹർഷാനന്ദം സ്ഫുരിക്കുംപടിനിഖിലജനം
ഭക്തിപൂർവ്വം ശ്രവിപ്പാ-
നർത്ഥാലങ്കാരസൂക്താദ്ഭുതവചനങ്ങൾ
ചൊൽത്തുമൂർത്തേ! നമസ്തേ.

2 പൂർണ്ണാശയാസ്യം! സ്വബോധപ്രകൃതിയൊരു
തിരുമെയ് തന്നൊ മൈത്രേയബുദ്ധൻ,
ചിന്താരത്നാകരാമൻ പരമതമഹിമാ-
വാൻ്മറവുള്ളവർക്കും,
സന്താപക്കുത്തടപ്പാനഖിലജനമനം
തന്നിലാർന്നുള്ളതർക്കം
സന്താനാംപോലകറ്റീടിനഗുരുവരമാ-
ഹാത്മ്യമാരെന്തറിഞ്ഞു!

3 അവനിക്കതിഭാരംചോ-
ത്തവനാവനൊന്നല്ല ബുദ്ധിയാംസ്വാതന്ത്ര്യം
കവരും കലഹംകെളുവാൻ
കവനകലാപൻ ലസിച്ചുഗുരുവര്യൻ.

4 ആരണരറിവിനുള്ളപ്പൂ-
ന്നാരണശൂന്യം പരാത്മമാംപ്രണവം
കാരണരൂപംമായ-
ക്കാരണയാമത്താൻ പരംപദംചേർന്നു.

5 “നേരായജാതിമതസാരാംശമേകമിഹ
സാരാത്മശുദ്ധമഹിമയും”,
തോരാതലഞ്ഞമതിമാറാൻ ജഗത്തിലതി
ധീരാത്മബോധനിലയൻ,

ക്രൂരാൽകഥിച്ച ശമമാരാൽപുലർത്തിടിന
പേരാർന്നധർമ്മവചനം,
പാരാശ്രയിക്കുമൊരുനാരായവേരഖില
സാരാത്മമാമുനി മഹാൻ

ശ്രീനാരായണഗുരുസ്വാമികളുടെ ജീവിതം ചരിത്രത്തിനും കവനത്തിനും വിഷയീഭവിച്ചു സാഹിത്യത്തിൽ അനർഘശോഭയോടുകൂടി പ്രശോഭിക്കേണ്ടുന്ന ഒന്നാണ്. ഖണ്ഡകാവ്യങ്ങളും മാത്രമല്ല വലിയ മഹാകാവ്യങ്ങൾതന്നെ ആ മഹാത്മാവിൻ്റെ ചരിത്രത്തെ വിഷയീകരിച്ചു ഭാഷയിൽ അവതരിക്കാവുന്നതും അവതരിക്കേണ്ടതുമാണ്. അത്രയും മഹത്തായ ആ വിഷയത്തിൽ പ്രവേശിച്ചു ഫലിപ്പിക്കുന്നതുതന്നെ പ്രശംസനീയമായ സംഗതിയാണ്. ഇതു കവിക്കു ആചാര്യാനുഗ്രഹവും ലോകത്തിനു ശ്രേയസ്സും ഉണ്ടാവാൻ ഉപകരിക്കുമെന്നു വിശ്വസിക്കുന്നു. ഉത്തമമായ ഈ പുസ്തകം ഉടനെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തികാണ്മാൻ ആഗ്രഹിക്കയും ചെയ്യുന്നു.



പട്ടാമ്പി,
5—1—29

കെ. വാസുദേവൻ മൂസ്സത്.
(ഒപ്പ്)



ബ്രഹ്മശ്രീ ഗോവിന്ദാനന്ദസ്വാമി പാദങ്ങളിൽ
അനുവാദപ്രകാരം സമർപ്പിച്ചതു്.

(സമർപ്പണം.)

അജ്ഞാനക്കൂരിരുട്ടിങ്കലാനന്ദച്ഛവി തൂകിയും,
അഴകാർന്ന സ്വലോകത്തിനഴലെല്ലാമകററിയും, 1
ദുർവൃത്തം നീക്കിവിശ്വൈകസർവ്വസ്വാധാരമായുമേ,
ധർമ്മബോധംപ്രതിഷ്ഠിച്ചകർമ്മകൌശലകൈകളാൽ, 2
ആനന്ദയോഗമാർഗ്ഗത്തിലതുല്യമാത്മശക്തിയെ,
ആശയപ്പൂങ്കലശത്തെക്കൊണ്ടാറാട്ടും ശാന്തിമൽഗൃഹേ, 3
ഇരുന്നാസ്ഥാനപീഠത്തിലിരിക്കുന്ന മഠാധിപൻ,
നാരായണാത്മാവേശത്താൽനരരക്ഷനടത്തുവോൻ, 4
പരമാനന്ദദൻ ഗോവിന്ദാനന്ദൻ ദീനപാലകൻ,
കരുണക്കൈത്തലം നീട്ടിക്കൺമലർക്കോണയക്കു
വോൻ, 5
വിശ്വരൂപംഗ്രഹിക്കുന്ന വിലോചനമുദിച്ചവൻ,
വിശ്വാസംവിളയാടുന്ന വിരുതോററംനടത്തുവോൻ, 6
മൽപ്രണാമത്തെയും സാക്ഷാൽ "ആചാര്യൻ"
ചരണത്തെയും
കൈക്കൊണ്ടനുഗ്രഹിക്കേണം മനോമാലിന്യമ
ററിടാൻ 7

കോഴിക്കോട്ട്,
1104 കുംഭം 23. } ഗ്രന്ഥകർത്താവു.

ഓം

# ആചാര്യൻ

(ഒരു വിലാപകാവ്യം)

## ലോകമാതൃവിലാപം

എന്ന

ഒന്നാം ഉച്ഛ്വാസം

---

അത്യന്തമെല്ലാം മരവിച്ചുകാൺമൂ!
നിശ്ചേതനം സ്തംഭനമെന്തിദാനീം?
നിസ്തുല്യമുഗ്ദ്ധിക്കകതാരിലേറ്റാ
പ്രത്യസ്ത്രമില്ലാത്തൊരു ജൃംഭകാസ്ത്രം? 1
വാക്കെന്തതല്ലെങ്കിലുദിച്ചിടാഞ്ഞാ-
ലൂക്കാറുചിത്തം തളരാവതാണോ?
നോക്കുമ്പൊഴെങ്ങും കരിതേച്ചകോലം
ചേർക്കുന്ന നാരായണനാമധേയം! 2
രാവിൻകറുപ്പിപ്പകലും ധരിച്ചോ?
ഭാവിപ്രസാദം ശകുനംപിഴച്ചോ?

---

ടിപ്പണം:— 1. നിശ്ചേതനം=ചൈതന്യമില്ലാത്തത്. ഇദാനീം=ഇപ്പോൾ. നിസ്തുല്യം=തുല്യമില്ലാത്തത്. പ്രത്യസ്ത്രം=സമാധാനിപ്പിക്കുന്ന ദിവ്യശരം. ജൃംഭകാസ്ത്രം=സംമോഹനാസ്ത്രം.

2. കരിതേച്ചകോലം ചേർക്കുന്ന നാരായണനാമധേയം=പത്രങ്ങളിൽ കറുത്തവരകൾക്കിടയിൽ നാരായണനാമധേയം കാണുന്നു; വിഷാദിക്കുന്നതുകൊണ്ടു കറുത്ത ജനങ്ങൾ നാരായണനാമം പറയുന്നു.

ആവിർഭവിച്ചോ പ്രളയോഗ്രകാലം?
'ഗോവിന്ദ'നാമങ്ങൾ ജപിപ്പിനാരും. 3

ഹാ! ശാരദാശങ്കരശൈലദീപ-
മാശാതമിസ്രാന്ത്യവിഘാതരശ്മി,
നിശ്ശേഷമയ്യോ! വിലയിക്കമൂല-
മിശ്ശോകധൂമക്കൊടി കുത്തടിപ്പൂ! 4

ശോകാന്ധനീ ഞാനധികം കറങ്ങി
ലോകാന്തരത്തിങ്കലണഞ്ഞപോലെ,
ആകാതിരിക്കുന്നു, പരിഭ്രമിച്ചാ-
ലൈകാഗ്ര്യമിച്ചിത്തത്തിനു നഷ്ടമുണ്ടാം. 5

---

3. ഭാവിപ്രസാദം=ഭാവിശോഭനത്തെ കാണിക്കുന്നതു്. ആവിർഭവിച്ചോ=പ്രത്യക്ഷമായോ. പ്രളയോഗ്രകാലം=പ്രളയമാകുന്ന ഉഗ്രകാലം. ഗോവിന്ദനാമങ്ങൾ ജപിപ്പിൻ=ശുഭത്തിനുവേണ്ടി ഈശ്വരനെ ഭജിക്കുവിൻ.

4. ശാരദാശങ്കരശൈലദീപം=ശാരദാദ്രിയിലേയും ശിവഗിരിയിലേയും ദീപം; ശ്രീനാരായണഗുരു. ആശാതമിസ്രാന്ത്യവിഘാതരശ്മി=ആശയാകുന്ന ഇരുട്ടിനെ നിശ്ശേഷം നശിപ്പിക്കുന്ന തേജസ്. ശോകധൂമക്കൊടി=വ്യസനമാകുന്ന ധൂമക്കൊടി, വിളക്കുകെട്ടാൽ പുകയുണ്ടാവാറുണ്ടല്ലോ.

5. ശോകാന്ധൻ=വ്യസനംകൊണ്ടു ബോധംകെട്ടവൻ. കറങ്ങി=ചുററിത്തിരിഞ്ഞു. ലോകാന്തരം=മറെറാരു ലോകം. വ്യസനാധിക്യത്താൽ സ്ഥൂലേന്ദ്രിയവ്യാപാരം നിന്നു മനസ്സ് സംസ്കാരവൃത്തിയിൽ എത്തിയിരിക്കുന്നു.

ആഹന്ത! ഞാനിന്നുകിനാവിലാണോ?
മോഹിക്കകൊണ്ടോ നിഴൽപോലനേകം
ദേഹവ്രജം വാഴ്‌വതുയോഗദൃക്കിൻ-
മാഹാത്മ്യമാണോ? മതികണ്ടിടുന്നു! 6

പെട്ടന്നടിക്കുന്നൊരമേയനാദം,
പൊട്ടിത്തെറിക്കുന്നു മദീയദേഹം,
കട്ടക്കമെൻബുദ്ധിസുസൂക്ഷ്മലോക-
ത്തൊട്ടിക്കഴി,ഞങ്ങളവിചിത്രമെങ്ങും! 7

ഇക്കാഴ്ചയിൽ ദൈവതജാല,മീഞാ-
നിക്കാര്യമാം മന്നിടമല്ലകാണ്മൂ!
ചിൽക്കാതലാം സദ്ഗുരുതൻകടാക്ഷാൽ
തല്ക്കാലമത്യത്ഭുതസിദ്ധനോ ഞാൻ? 8

---

6. കിനാവു=സ്വപ്നം. ദേഹവ്രജം=ദേഹസമൂഹം. യോഗദൃക്ക്=ജ്ഞാനദൃഷ്ടി. ചിത്താകാശത്തിൽ സ്വപ്നവും ഭ്രാന്തിയുമല്ലാതെ ജ്ഞാനദൃഷ്ടികൊണ്ടു ദർശിക്കുകയാണു കവി ചെയ്യുന്നത്.

7. മദീയദേഹം=എന്റെ ശരീരം ജ്ഞാനദർശനാവസരത്തിങ്കൽ യോഗികൾക്കുണ്ടാവുന്ന അവസ്ഥകളെ ഈ പദ്യത്തിൽ കാണിച്ചിരിക്കുന്നു.

8. ദൈവതജാലം=ദേവതകളുടെ സമൂഹം, കാര്യമാംമന്നിടം=കാരണങ്ങളായ സൂക്ഷ്മഭൂതങ്ങളിൽനിന്നു ഉണ്ടായ ലോകം. ചിൽക്കാതൽ=ബ്രഹ്മസ്വരൂപി. അത്യത്ഭുതസിദ്ധൻ=അത്യത്ഭുതങ്ങളായ സിദ്ധികളോടുകൂടിയവൻ. ഗുരുകടാക്ഷംകൊണ്ടു കവിക്കു സൂക്ഷ്മലോകദർശനാദികൾ ഉണ്ടായിട്ടുണ്ടെന്നു താല്പര്യം.

സർവ്വാത്മസന്തുഷ്ടിയമിച്ഛവാണോ–
ർവ്വീശചേയന്നിഹ 'കാമധേനു';
അവ്യാജമയ്യോ! വിളറുന്നു, പുത്രൻ
ദിവ്യാത്മജന്യൻ വിലയിക്കയാലെ. 9

ഭൂതാത്മരാം പഞ്ചമഹേശർ നാനാ–
ഭൂതപ്രഭാമണ്ഡലരെത്തിടുന്നു!
ഹാ! ദേവതാചേതന നല്കിവാണോ–
ശ്രീദേഹസത്തിൽപ്രഭയസ്തമിക്കെ. 10

ദിക്പാലർ ദേവർഷികൾ സിദ്ധരെന്നു–
ള്ളുല്ലേഖരാം തൈജസകായരെല്ലാം,

---

9. സർവ്വാത്മസന്തുഷ്ടി=സർവ്വപ്രകാരത്തിലും തനിക്കുള്ള തുഷ്ടി. ഉർവ്വീശ=ഭൂമീദേവി. 'കാമധേനു'=സർവ്വവും നല്കുന്നവൾ. ദിവ്യാത്മജന്യൻ=ദിവ്യാത്മാക്കൾക്ക ജനിക്കപ്പെടുവാൻ യോഗ്യൻ. ഭൂമീദേവിക്കു ലോകഗുരുവിന്റെ സമാധിമൂലം ശരീരം വിളറിപ്പോയി.

10. ഭൂതാത്മരാം പഞ്ചമഹേശർ=പഞ്ചഭൂതസ്വരൂപന്മാരായ മഹാദേവന്മാർ. പൃഥിവി ബ്രഹ്മാവിന്നു പീഠമാകുന്നതുപോലെ പഞ്ചഭൂതങ്ങൾ പഞ്ചമഹാദേവന്മാർക്കു പീഠങ്ങളാകുന്നു; ഇതിൽനിന്നാം ആധ്യാലങ്കാരകല്പനകൾ ഗ്രഹിക്കാവുന്നതാണ്. നാനാഭൂതപ്രഭാമണ്ഡലർ=നാനാവിധം ഭൂതങ്ങളുടെ പ്രഭാമണ്ഡലത്തോടുകൂടിയവർ. ദേവതാചേതന=ദേവതകളുടെ ചൈതന്യം. ശ്രീദേഹം=പ്രകാശമയമായ ശരീരം. ദേവതാപ്രതിഷ്ഠകൾ നടത്തിയിരുന്ന മഹാത്മാവിന്റെ സമാധി അറിഞ്ഞു സർവ്വ മഹാദേവന്മാരും വന്നു.

കല്പാന്തകാലത്തു മണഞ്ഞിടാത്താ-
സൽപ്രാഭവന്മാരുമണഞ്ഞിടുന്നു! 11
സർവ്വാന്തരംഗർഷിപരം ജയിച്ചു
സർവ്വാത്മനാ സൂക്ഷ്മശരീരിവർഗ്ഗം,
നിർവ്വാണധാമംവരെ നില്പുമെന്നു
നിർവ്യാജവേദോക്തി ജഗൽപ്രസിദ്ധം. 12
ചിൽപ്രാഭവത്തിന്മൊഴി ലോകമാതാ-
വിപ്രാണിവർഗ്ഗം കരയുംപ്രകാരം
കല്പാന്തകാലം കവരാത്ത വിശ്വ-
കല്പദ്രുമം മാഞ്ഞതുകൊണ്ടു കേണാൾ. 13

---

11. ദിക്പാലർ=അഷ്ടദിക്പാലന്മാർ. അല്ലേതരം=വല്ലരെ. തൈജസകായന്മാർ=തേജോമയസ്വരൂപികൾ. കല്പാന്തകാലം=പ്രളയം. സൽപ്രാഭവന്മാർ=സത്തിന്റെ പ്രഭാവത്തോടുകൂടിയവർ. അണഞ്ഞിടാത്ത=കെടാത്ത. അണഞ്ഞിടുന്നു=വരുന്നു.

12. സർവ്വാന്തരംഗർഷി=സർവ്വാന്തരംഗനായ മഹർഷി; ബ്രഹ്മജ്ഞാനി. സൂക്ഷ്മശരീരി വർഗ്ഗം=ദേവതാഗണം. നിർവ്വാണം=മോക്ഷം. നിർവ്യാജവേദോക്തി=സത്യവേദത്തിലെ വാചകം; ദേശനാകർത്താക്കന്മാരുടെ വചനം. ബ്രഹ്മജ്ഞാനികളെ അനുകരിച്ചുകൊണ്ടു എല്ലാ ദേവന്മാരും നില്പുമെന്നു ശ്രുതിയുണ്ടു്.

13. ചിൽപ്രാഭവ=ചിൽപ്രഭാവത്തോടുകൂടിയവൾ. കല്പാന്തകാലം കവരാത്ത=കല്പാന്തത്തിങ്കൽ നശിക്കാത്ത. വിശ്വകല്പദ്രുമം=ലോകത്തിനു കല്പദ്രുമമായിരിക്കുന്നവൻ. ജ്ഞാനോപദേഷ്ടാവു്. ലോകഗുരുവിന്റെ അഭാവത്തിൽ വിളറിയ ഭൂമീദേവി താഴെ കാണുംപ്രകാരം വിലപിച്ചു.

'വിശ്വാസമാർഗ്ഗത്തിലിരുട്ടകറ്റും
വിശ്വോത്തരൈശ്വര്യദീപ്രദീപം,
വിഭ്രാന്തിതീർത്തോരു വിരാട്കിശോരൻ
വിപ്രാദിവന്ദ്യൻ മുനിയെങ്ങുപോയോ? 14

'ഹൃത്താത്മവിദ്യാധനമാർന്ന മോഹ-
വത്തായ മായാകൃതവൃത്തിമാററി,
സത്തായമററദ്ഭുതസൌഖ്യമുണ്ടോ-
ന്നത്താമരത്താർമുഖമെന്നുകാണും? 15

'ഇഷ്ടംകൊടുക്കുന്നൊരു കല്പകാഗ്രോൽ-
കൃഷ്ടപ്രസൂനാച്ഛനയെന്നപോലെ,
ശിഷ്ടാശയന്മാർക്ക കടാക്ഷമേക-
ന്നഷ്ടാംഗമൂർത്തിപ്രണതീമഹാത്മാ.' 16

---

14. വിശ്വാസമാർഗ്ഗം=ശബ്ദപ്രമാണം. വിശ്വോത്തരൈശ്വര്യദീപ്രദീപം=ജ്ഞാനോപദേശം ചെയ്യുന്ന മഹാത്മാവു്. വിഭ്രാന്തി=അജ്ഞാനം. വിരാട്കിശോരൻ=അവതാരമൂർത്തി. വിപ്രാദിവന്ദ്യൻ=വേദാദ്ധ്യയനം ചെയ്തിട്ടുള്ളവർ ഇടങ്ങിയവരാൽ വന്ദിക്കപ്പെടുവാൻ യോഗ്യൻ.

15. ആത്മവിദ്യാധനം=ആത്മബോധമാകുന്ന ധനം. മായാകൃതവൃത്തി=മായാമോഹത്താൽ ചെയ്യപ്പെടുന്ന വൃത്തി. സത്ത്=ബ്രഹ്മം. അദ്ഭുതസൌഖ്യം=പരമാനന്ദം. ആ താമരത്താർമുഖം=നാരായണഗുരുസ്വാമികളുടെ മുഖം.

16. കല്പകാഗ്രോൽകൃഷ്ടപ്രസൂനാച്ഛന=കല്പകവൃക്ഷത്തിന്റെ ശിരസ്സിൽനിന്നു ഉൽകൃഷ്ടമായ പ്രസൂനങ്ങ

ജ്ഞാനാമൃതംകൊണ്ടുലകം കളിപ്പി-
ച്ചാനന്ദതേജോമയനാം കലേശൻ,
നാനാജനാഹ്ലാദിസുവൃത്തമാന്നി-
മാനത്തുദിച്ചോനടനസ്തമിച്ചോ? 17
വിണ്ണാലയത്തിൻ മുഖമായി,ലോക-
കണ്ണായി, വേദാന്തവിശ്രുതിയായി,
പൂർണ്ണാത്മസംതൃപ്തിയോടിങ്ങുവാണോ-
രണ്ണോജനാഥൻ വിലസുന്നതെങ്ങോ? 18
സാമാദിസൂക്തപ്പൊരുളായുമാത്മ-
ശ്രീമാനമോളും മൊഴിയായുമെന്നും,

---

ളൂടെ അച്ഛന. ശിഷ്ടാശയന്മാർ=പരിശുദ്ധഹൃദയന്മാർ. അഷ്ടാംഗമൂർത്തിപ്രഭൻ=ശിവനെപ്പോലിരിക്കുന്നവൻ.

17. ജ്ഞാനാമൃതം=ജ്ഞാനമാകുന്ന അമൃതം. ആനന്ദതേജോമയൻ=ആനന്ദിപ്പിക്കുന്ന തേജസ്വരൂപൻ. കലാപൻ=ചന്ദ്രൻ; കലാജ്ഞാനി. നാനാജനാഹ്ലാദി=നാനാജനങ്ങളെ ആഹ്ലാദിപ്പിക്കുന്നവൻ. സുവൃത്തം=നല്ലവൃത്തം; നല്ല ചരിത്രം. മാനത്ത്=ആകാശത്തിൽ; മാനത്തിങ്കൽ. ചന്ദ്രനോടു ലോകഗുരുവിനെ ഉല്പ്രേക്ഷപ്പെടുത്തുന്നു.

18. വിണ്ണാലയത്തിൻമുഖം=നിത്യസ്വർഗ്ഗത്തിന്റെ വാതിൽ; ആദിത്യനെ ഇപ്രകാരം വേദത്തിൽ പറഞ്ഞിട്ടുണ്ട്; സ്വർഗ്ഗത്തിലേക്കു വഴി തുറന്നുകൊടുക്കുന്നവൻ. ലോകകണ്ണ്=ലോകചക്ഷുസ്സ്. വേദാന്തവിശ്രുതി=സവിതാവു; വേദാന്തമാകുന്ന ശ്രുതിയെ നല്കുന്നവൻ. പൂർണ്ണാത്മസംതൃപ്തി=പൂർണ്ണമായ ആത്മാനന്ദം. അർണ്ണോജനാഥൻ=ആദിത്യൻ.

പ്രേമാനുകമ്പാലയനായിരുന്നോ-
രാത്മാനന്ദാകാരവിശേഷമെങ്ങോ? 19

വൈരാഗ്യമാണോ? പരമാർത്ഥകാവ്യ-
സ്വാരസ്യമാണോ? മുനിധർമ്മമാണോ?
ആരാണു നാരായണയോഗിയെന്നി-
ന്നാരായുവോർക്കാർക്കുമചിന്ത്യരൂപി! 20

ക്ഷീണിച്ചിടായ്വാൻ സമുദായശൃംഗം
പ്രീണിച്ചുപേന്ദ്രാത്മകനാം മുനീന്ദ്രൻ,
വാണീദൃശം പൊക്കിയതോ, വിയോഗാൽ
വീണിന്ദ്രവജ്രാഹതിയാൽ കണക്കെ. 21

---

19. സാമാദിസൂക്തപ്പൊരുൾ=വേദാർത്ഥസ്വരൂപൻ. ആത്മശ്രീമാനം=ആത്മശ്രീയുടെ അളവ്. പ്രേമാനുകമ്പാലയൻ=സ്നേഹത്തിന്റെയും ദയയുടെയും ഇരിപ്പിടമായവൻ. ആത്മാനന്ദാകാരവിശേഷം=ശ്രീനാരായണഗുരുസ്വാമി.

20. പരമാർത്ഥകാവ്യസ്വാരസ്യം=ശരിയായ കാവ്യരസം. മുനിധർമ്മം=മുനിമാരുടെ മുറ. ആരായുവോർ=അന്വേഷിക്കുന്നവർ. അചിന്ത്യരൂപി=ചിന്തിപ്പാൻ പ്രയാസമായ രൂപത്തോടുകൂടിയവൻ. വൈരാഗ്യാദികളായ ഈ എല്ലാ ഗുണങ്ങളും തികച്ചും ഉണ്ടായിരുന്നവൻ.

21. സമുദായശൃംഗം=സമുദായമാകുന്ന കൊടുമുടി. പ്രീണിച്ചു=സന്തോഷിച്ചു. ഉപേന്ദ്രാത്മകൻ=വിഷ്ണുസ്വരൂപൻ. വാണീദൃശം=വാണു ഇപ്രകാരം. ഇന്ദ്രവജ്രാഹതി=ഇന്ദ്രന്റെ വജ്രായുധംകൊണ്ടുള്ള അടി.

പുരാണപുണ്യഭാജനം
  നരാവതീർണ്ണസന്മയൻ
വരാഭയ പ്രദാനഹസ്ത-
  തല്ലജൻ മുനീശ്വരൻ,
മുരാരിതന്റെ നിദ്രയോ?
  പുരാരിതന്റെ യോഗമോ?
നിരാമയം വരിച്ചു ഹാ!
  മറഞ്ഞതെങ്ങു? ദൈവമേ! 22

പരമാണുവിലമരും പുത-
  ഭുവനാകൃതിസകലം,
പരയായതിലമരും പര-
  മണുമാണവുമിതിനാൽ
പരമാവധി ചപലാകൃതി
  പണിയും പൊരുൾമണിയായ്
പരമാത്മനി ബുധസന്മണി
  പദമക്ഷയമണഞ്ഞു! 23

---

22. പുരാണപുണ്യഭാജനം=പുരാണപുണ്യത്തിന്റെ ഇരിപ്പിടം. നരാവതീർണ്ണസന്മയൻ=നരനായി ജനിച്ചിരിക്കുന്ന ദൈവം. വരാഭയപ്രദാനഹസ്തതല്ലജൻ=വരത്തെയും അഭയത്തെയും ദാനംചെയ്യുന്ന കരതല്ലജങ്ങളോടുകൂടിയവൻ. മുനീശ്വരൻ=മുനിശ്രേഷ്ഠൻ. മുരാരി=വിഷ്ണു. നിദ്ര=യോഗനിദ്ര. പുരാരി=ശിവൻ. യോഗം=ജ്ഞാനയോഗം.

23. പരമാണു=ഏറ്റവും ചെറിയ അണു. പുതഭുവനാകൃതി=ശ്രേഷ്ഠമായ ഭുവനത്തിന്റെ ആകാരം. പരം=

'ഉണ്മപൂണ്ടുവിഷപ്രകർഷ-
 മുരച്ചുതന്നെ കെടുത്തതും,
ജന്മനാപറയാത്ത മൂകനെ
 നന്മയിൽ പറയിച്ചതും,
കന്മഷങ്ങളകന്ന കൺമിഴി-
 യന്ധനേകി ലസിച്ചതും,
ചിന്മയാത്മക! ദേഹമുക്ത!
 മറക്കുമോ? മഹിസൽഗുരോ! 24

ലോകംകൊണ്ടുസനാതനം പരമമാം
 ധർമ്മം ക്ഷയിച്ചെന്നക-
ണ്ടാകംപോലെ ദയാവശാലമൃതസൂ-
 ക്തം പെയ്തബോധാബ്ദമേ!
നാകംതൻ പൊരുളാം നവീനനിനദാ-
 ലങ്കാരമൂർത്തേ! മഹീ-

---

ശക്തി. അണുമാണം=ചെറിയ അണു. പരമാവധി=അവസാനം. ചപലാകൃതിപണിയും പൊരുൾമണി=അനിത്യവസ്തുക്കൾ കൈക്കൊള്ളുന്ന നിസ്തസ്വരൂപം. പരമാത്മനി=ബ്രഹ്മസ്വരൂപത്തിങ്കൽ. ബുധസന്മണി=പണ്ഡിതശ്രേഷ്ഠൻ. പദമക്ഷയമരുളി=നിത്യാനന്ദം പ്രാപിച്ചു.

24. ഉണ്മ=നന്മ. വിഷപ്രകർഷം=വിഷവേഗം. ഉരച്ചു=പറഞ്ഞു. ജന്മനാ പറയാത്ത മൂകൻ=ജനനാൽതന്നെ പറയാത്തവൻ. ലസിക്ക=ശോഭിക്ക. ചിന്മയാത്മക=ബ്രഹ്മസ്വരൂപ. ദേഹമുക്ത=വിദേഹ. സൽഗുരോ!=ലോകഗുരോ.

ശോകംതീൎത്തു തെളിഞ്ഞുയൎന്നസുമനോ-
വാഹേശ! വെന്നീടുക. 25

ഏവംജഗദ്ഗുരുസമാധിയണഞ്ഞതുല്യം
ഭാവംപകൎന്നു ഭുവനം കരയുന്നനേരം,
ആവിൎഭവിച്ചുവിധുഭൂമിയൊടിപ്രകാരം
വേവുംമനസ്സുകളുവാൻ കളവാക്യമോതി. 26

അരുതരുതുകരഞ്ഞീടൊല്ല,
നീതാൻ കിനാവായ്
കരുതണമിവയങ്ങാകുന്ന
ലോകേന്ദ്രജാലം;
പുരുഷനൊരുവനീഞാൻ,
മായയാകുന്നനീയോ,

---

25. ലോകം=ജനം; ഭുവനം. സനാതനം=നിത്യം. അമൃതസൂക്തം = നിത്യധൎമ്മങ്ങളടങ്ങിയ വേദവാക്യം. ബോധാബ്ദം=ജ്ഞാനാമൃതം പെയ്യുന്ന മേഘം. നാകം=സ്വൎഗ്ഗം. നവീനനിനദാലങ്കാരമൂൎത്തേ=നൂതനങ്ങളായ ശബ്ദങ്ങളാൽ അലങ്കരിക്കപ്പെട്ട സ്വരൂപമേ. മഹീശോകം=ഭൂമിയുടെ താപം. സുമനോവാഹേശ=ദേവന്മാരെ വഹിക്കുന്നതിൽവെച്ചു ശ്രേഷ്ഠനായവനെ. വെന്നീടുക=ജയിച്ചീടുക.

26. ഏവം=ഇപ്രകാരം. ആവിൎഭവിച്ചു=പ്രത്യക്ഷപ്പെട്ടു. വിധു=വിഷ്ണു. കളവാക്യം=മനോഹരമായ വാണി. ഓതി=പറഞ്ഞു.

ഗുരുവരനിവനെന്നിൽ
തന്നെ ചേൎന്നാമഹാത്മാ. 27

ഇതി
ആചാൎയ്യൻ
ലോകമാതൃവിലാപം എന്ന
ഒന്നാം ഉച്ഛ്വാസം
സമാപ്തം.

---

27. ലോകേന്ദ്രജാലം=ലോകമാകുന്ന ഇന്ദ്രജാലം. പുരുഷൻ=പരംപുരുഷൻ. ഭൂമി മായയാകുന്നു എന്നാൽ അനിത്യവസ്തു എന്നു താല്പൎയ്യം. ശ്രീനാരായണഗുരുസ്വാമി വിഷ്ണുവിന്റെ അവതാരമാകുന്നു. വിഷ്ണുവിൽ തന്നെ ചേൎന്നിരിക്കുന്നു എന്ന തത്വം വെളിവാക്കിയിരിക്കുന്നു. അദ്വൈതസിദ്ധാന്തപ്രകാരം ബ്രഹ്മാദികളും സൃഷ്ടി മുതലായ കൎമ്മങ്ങൾക്കു കാരണമായ ചൈതന്യത്തെ ഉപവൽകരിച്ചുകൊണ്ടുള്ള ജീവികളുടെ കല്പനകളാണെന്നു കാണുന്നുണ്ടല്ലൊ എന്നു ശങ്കിക്കുന്നപക്ഷം ധൎമ്മസ്ഥാപനം നിവൎത്തിക്കുന്ന ശുദ്ധസാത്വികഗുണാത്മകന്മാർ വിഷ്ണുവിന്റെ അവതാരമാണെന്നു ഗീതാദിഗ്രന്ഥങ്ങളും സമ്മതിക്കുന്നുണ്ടെന്നുതന്നെ സമാധാനം.

# ആചാൎയ്യൻ
# ആത്മദേവതാവിലാപം
എന്ന
## രണ്ടാം ഉച്ഛ്വാസം.

---

വിമലമൊളികളുയൎന്നു, ലോക-
ഭ്രമമഖിലം കളയുന്ന ദൈവതങ്ങൾ,
അമൃതരുചിസമാനശീൎഷമാരെന്നൊ- •
രമിതമണഞ്ഞിതിഹ'ശാരദാദ്രി'യിങ്കൽ. 1

ജവമമലപുരോചനേക്ഷണം താൻ
കവിതരചിക്കുമിടെക്കെനിക്കുമാരെന്നൊ?
അവരിവിടെ'ബയസ്കൂദൎശനം' പോ-
ലിവരുടെദൃഷ്ടിപഥത്തിലെത്തിടുന്നു! 2

---

ടിപ്പണം:— 1. ഒളികൾ=തേജസ്സുകൾ. ലോകഭ്രമം=മനുഷ്യരുടെ തെററിദ്ധാരണ. ദൈവതം=ദേവത. അമൃതരുചിസമാനശീൎഷം=ചന്ദ്രസദൃശമായ ശിരസ്സ്. അമിതം=കണക്കില്ലാതെ. ശാരദാദ്രി=വക്കല. ഭൂതാഞ്ജനാദികളിൽകൂടി ദേവതകളെ തേജസ്സ്വരൂപമായാണു ദൎശിക്കാറു്. എന്നു മാത്രമല്ല ശിരസ്സ് ചന്ദ്രസദൃശമായി ചൈതന്യമൂൎത്തികളെ കാണുകയും ചെയ്യും. എന്നുതന്നെയല്ല ദേവതകളുടെ ചിത്രീകൃതമായ ശിരസ്സുകളിൽ രശ്മിമണ്ഡലം കാണാറുണ്ടല്ലൊ.

2. ജവം=വേഗത്തിൽ. അമലപുരോചനേക്ഷണം=പരിശുദ്ധമായ പുരോചനന്റെ ഈക്ഷണം. അവർ=ദേവതകൾ. ബയസ്കൂദൎശനം=ബയസ്കോപ്പിലെ കാ

അതിമൃദുമൃദുവായ് പരാത്മബോധ-
വ്രതിപരമാത്മനി ഹാ! ലയിച്ചനേരം,
പ്രതിദിനമമിതം പുണർന്ന വിദ്യാ-
കൃതി പരദേവതഹൃത്തുടഞ്ഞുവീണാൾ. 3

വിഷഹരവിഷമേക്ഷണാശ്രമാംബ
ധിഷണമറിഞ്ഞിഹ വീണശക്തിദേവി,
വിഷയരതികെടുത്തിടുന്ന സാക്ഷാ-
ദൃഷികുലദേവതമൂർച്ഛവിട്ടുമെല്ലെ. 4

ഇവരമലപരാസ്വരൂപ നാനാ-
ഭുവനമനോഹരവൃത്തി വിട്ടൊഴിപ്പോർ,
ഭുവനഗുരുമഹാസമാധിയെക്ക-
ണ്ടവനതവക്ത്രകരത്തിവണ്ണമോതി. 5

---

2. ദൃഷ്ടിപഥം=ദർശനമാർഗ്ഗം. കവിദേവതകളെ കാവ്യദൃഷ്ടിയിൽക്കൂടി അഥവാ ദിവ്യദൃക്കിൽക്കൂടി കാണുന്നു

3. പരാത്മബോധവ്രതി=പരമാത്മബോധത്തിൽ വ്രതത്തോടു കൂടിയവൻ. പരമാത്മനി=പരമാത്മാവിങ്കൽ. പ്രതിദിനം=ദിവസംതോറും. അമിതം=ധാരാളം. വിദ്യാകൃതി=വിദ്യാസ്വരൂപ, അവിദ്യാനാശകാരിണി. പരദേവത=കുലദൈവം. പരാസ്വരൂപയായ ശക്തിയെ ആശ്രമദേവതയാക്കി കല്പിച്ചു വിലപിപ്പിക്കുന്നു.

4. വിഷഹരവിഷമേക്ഷണാശ്രമാംബ=വിഷഹരയായി വിഷമേക്ഷണയായിരിക്കുന്ന ആശ്രമദേവത. ധിഷണ=ബുദ്ധി. ശക്തിദേവി=പരാശക്തി. വിഷയരതി=ലോകവിഷയത്തിലുള്ള ആസക്തി. ഋഷികുലദേവത=മഹർഷിമാരുടെ പരദേവത.

'ഉരുവിലുയിരിരിപ്പതിൻ്റെ തത്വം
കരുതുകിലാർക്കറിയാമിതാത്മബോധം;
കരുണയൊടിതിനെപ്പറഞ്ഞു പാലി-
ച്ചൊരുമനുജാകൃതി മൗനമാർന്നതെന്തോ? 6

---

5. അമല=പരിശുദ്ധ. പരാപരസ്വരൂപ=പരാസ്വരൂപമായും അപരാസ്വരൂപമായും ഇരിക്കുന്നവൾ. ശക്തിപരാസ്വരൂപമായും അപരാസ്വരൂപമായുമുണ്ട്. പരാശക്തി ബ്രഹ്മദർശനത്തെയും, അപരാശക്തി പ്രപഞ്ചദർശനത്തെയും ദാനംചെയ്യുന്നു. പ്രപഞ്ചം ബ്രഹ്മത്തിൽ വിലയിക്കുന്നപ്രകാരം അപരാശക്തി പരാശക്തിയിൽ ലയിക്കും. ഭുവനമനോഹരവൃത്തി=ഭുവനത്തിൻ്റെ മനസ്സിനെ ഹരിക്കുന്ന വൃത്തി. ഭുവനഗുരുമഹാസമാധി=ഭുവനഗുരുവിൻ്റെ മോക്ഷപ്രാപ്തി. അവനതവക്ത്ര=അവനതമായ മുഖത്തോടുകൂടിയവൾ. ഒരാളുടെ മോക്ഷപ്രാപ്തികൊണ്ടു ലോകത്തിനു മോക്ഷം ഒന്നാകെ ലഭിക്കായ്കയാൽ മുക്തയോഗിയായിരുന്ന ഗുരുസ്വാമികൾ ശരീരത്തെ വെടിഞ്ഞതിൽ വ്യസനിക്കേണ്ടി വന്നു എന്നു താല്പര്യം.

6. ഉരു=ശരീരം. ഉയിർ=ആത്മാവു. തത്വം=തത്വജ്ഞാനം. ആത്മബോധം=ആത്മജ്ഞാനം. ഒരു മനുജാകൃതി=അമാനുഷൻ മാനുഷരൂപമെടുത്തതുകൊണ്ടു അപ്രകാരം പ്രയോഗിച്ചിരിക്കുന്നു. മൗനമാർന്നതെന്തോ?=വിലയിച്ചതു എന്തുകൊണ്ടെന്നു അറിയുന്നില്ല. പരാശക്തി ലോകത്തിൻ്റെ മോക്ഷത്തിനു എപ്പോഴും യത്നിക്കുന്നു എന്നു ദ്യോതിപ്പിക്കുന്നു.

‘പ്രകൃതിപുരുഷഭേദമെന്തു? സത്തും
പ്രകൃതിയുമററവിവാദശൂന്യമെന്ത്?
സുകൃതിവരഗുരോ! കഥിക്ക മൌന-
പ്രകൃതിയിതെന്തിനിയെന്നുണർന്നുചൊല്ലും? 7

‘സകലഹൃദയവും ഗ്രഹിക്കയാലേ-
തകമലരിങ്കലുമുള്ള സംശയത്തെ,
അകലുഷമിനിയന്തരംഗസാക്ഷി-
പ്രകൃതിസമം പരരാരറിഞ്ഞുരക്കും? 8

‘പരമമൊരണുസൂക്ഷ്മകാരണം താൻ
പെരുമിഹസൂക്ഷ്മമസൂക്ഷ്മമിപ്രപഞ്ചം;
പൊരുളുമറിവുമെന്നമട്ടുതോതി-
ത്തരുമൊരുവാഗ്ലലരെങ്ങു വാണിടുന്നു? 9

---

7. പ്രകൃതിപുരുഷഭേദം=സാംഖ്യമതത്തിലെ വ്യവസ്ഥ. സത്തും പ്രകൃതിയുമററവിവാദം=അദ്വൈതാനുഭവം. സുകൃതിവരഗുരോ=സുകൃതിശ്രേഷ്ഠനാകുന്ന ഗുരുവായവനെ. മൌനപ്രകൃതിയിതെന്തു=ഇങ്ങിനെ ശരീരം ഉപേക്ഷിച്ചതെന്തു. മററാൎക്കും അനുഭവത്തോടുകൂടി പറഞ്ഞു ധരിപ്പിക്കുവാൻ സാധിക്കുന്നതല്ല. ലോകരക്ഷക്കു ഭഗവാൻ ഇനിയും അവതരിക്കണം എന്നു താല്പൎയ്യം.

8. അകലുഷം=കലുഷംകൂടാതെ; തെളിവായി. അന്താംഗസാക്ഷിപ്രകൃതിസമം=മനഃസാക്ഷിസദൃശം; ഗുഭവാന്തരംഗത്തിലെ മനസ്സാക്ഷിപോലെ സ്വാമികൾ എല്ലാവരോടും ഗുണദോഷം ചിന്തിച്ച് ഉപദേശിച്ചിരുന്നു. ത്രികാലജ്ഞനായ ലോകഗുരുവിനല്ലാതെ മററാൎക്കും ഇതു സാധിക്കുന്നതല്ല.

‘അറിവനുഭവമൊത്തുചേർത്തുനല്കും
മറി മറിയാത്തപരാത്മബോധിയെന്തോ?
നെറികെടുമിനിലോകമീശ! വീണ്ടും
ചെറിയ ജനത്തിലണയ്ക്കൂ ത്വപ്പദാബ്ജം. 10

‘ഘടപടവിഭവങ്ങളസ്തിഭാതി-
സ്ഫുടസുഖമാമറിവായ് ഗ്രഹിച്ചു നിത്യം
ജഡമജഡമയം പ്രപഞ്ചസാരം
ദൃഢമറിവാനുപദേശമേകദേവ! 11

---

9. പരമമൊരസൂക്ഷ്മകാരണം=അജ്ഞാതമായ ഒരതിസൂക്ഷ്മകാരണം. സൂക്ഷ്മമസൂക്ഷ്മമിപ്രപഞ്ചം=അജഡജഡപ്രകൃതമായ ലോകം. അരുളും അറിവും=ശബ്ദവും അർത്ഥവും. വായ്മലർ=മനോഹരമായ മുഖം. പാർവ്വതീപരമേശ്വരന്മാരെ പ്രകൃതിപുരുഷന്മാരായി കാളിദാസൻ വർണ്ണിച്ചതുപോലെ ജഡാജഡമയമായി കാണുന്ന വിരാട്ടിനെ ശബ്ദജ്ഞാനദൃഷ്ടാന്തത്തോടുകൂടി സ്വാമികൾ പറഞ്ഞിട്ടുണ്ട്.

10. മറി=വിദ്യ, സൂത്രം. മറിയാത്ത=പിഴക്കാത്ത. നെറികെടും=കുഴങ്ങും; ധർമ്മം ഭേദിക്കും. ചെറിയജനങ്ങൾ=അവശസമുദായക്കാർ.

11. ഘടപടവിഭവങ്ങൾ=ഘടം, പടം മുതലായ വസ്തുക്കൾ, നാമരൂപാദിഗുണത്താൽ വിഭാഗിച്ചറിയുന്ന ദ്രവ്യങ്ങൾ. അസ്തി, ഭാതി, സ്ഫുടസുഖമാം അറിവായ്=അസ്തി, ഭാതി, പ്രിയം എന്നീ ആത്മബോധത്തിനുള്ള ഗുണങ്ങളായി. ദ്രവ്യങ്ങളിൽ നില്ക്കുന്ന മേൽപറഞ്ഞ അഞ്ചു ഗുണങ്ങളിൽ നാമം രൂപം എന്നിവ മായാകാര്യങ്ങളും,

‘ചിതവിഭവമിയന്ന “പുഷ്പിതാഗ്രാ”
ഞ്ചിതലതപോലിവർ പുഞ്ചിരിച്ചിടുമ്പോൾ,
കൃതവിജയനിവർക്കുനാഥനെങ്ങീ-
വ്രതരതരെക്കബളിച്ചുമാഞ്ഞുപോയി? 12
‘ഇനിയുമിഹവസന്തകാലമെത്താം,
പനിമതിപൌർണ്ണമിയെത്രയും ലഭിക്കാം;
ജനിമൃതികളുടഞ്ഞുമാഞ്ഞ സച്ചി-
ജ്ജനിയിനിഭൌതികരൂപിയായ്പിറക്കാ.’ 13

---

അസ്തി ഭാതിപ്രിയം എന്നിവ ആത്മാകാര്യങ്ങളുമാകയാൽ ആത്മസ്വരൂപലക്ഷണം കേവലം ഗ്രഹിച്ചിരിക്കണമെന്നു സിദ്ധാന്തം. ജഡം അജഡമയം=ജഡമായ ലോകം ആത്മാവിൽനിന്നു് ഉണ്ടായിട്ടുള്ളതു് അല്ലെങ്കിൽ ആത്മസ്വരൂപം; സർവ്വംഖലു ഇദംബ്രഹ്മ എന്ന സൂത്രമുണ്ടല്ലോ.

12. ചിതവിഭവം=വിഭവംകൊണ്ടു മനോഹരമായതു്. പുഷ്പിതാഗ്രാഞ്ചിത=അഗ്രത്തിങ്കൽ കുസുമങ്ങൾ കൊണ്ടു മനോഹരമായിരിക്കുന്നതു്. ലത=വള്ളി. കൃതവിജയൻ=വിജയത്തെ ഉണ്ടാക്കിയവൻ. ഈവ്രതരതർ=ആശ്രമവേതാളികൾ; അനാചാരർ. കബളിച്ചുമാഞ്ഞുപോയി=മററുള്ളവരെ ഗ്രഹിപ്പിക്കാതെ മോക്ഷം പ്രാപിച്ചു.

13. പനി മതി പൌർണ്ണമി=പൂർണ്ണചന്ദ്രൻ. ജനിമൃതികൾ=ജനനമരണങ്ങൾ. സച്ചിജ്ജനി=അവതാരമൂർത്തി. ഭൌതികരൂപി=പഞ്ചഭൂതമയമായ ശരീരത്തോടുകൂടിയവൻ. മോക്ഷം പ്രാപിച്ചവർക്കു ജന്മമില്ല എന്നു സാരം.

ജനിമരണമൊഴിഞ്ഞശിഷ്യനപ്പോൾ
മുനിശിവലിംഗശിവാംശരാത്മയോഗി,
ജനകസനകതുല്യരെത്തി വിദ്യാ-
ജനനിസമീപമശേഷരാദരിച്ചു. 14

പ്രണവപദമുണൎന്ന മുക്തരോതു-
ന്നണിമണിവാക്കുകളാദരിച്ചുകേൾപ്പാൻ
അണിമകളണിമൌലി മോക്ഷലക്ഷ്മീ-
മണി,മണിമോഹനപാണി, പാണികൂപ്പി. 15

---

14. ജനിമരണം=ജനനവും മരണവും. ശിവലിംഗശിവാംശർ=ശിവകലയായവതരിച്ച ശിവലിംഗസ്വാമി. ആത്മയോഗി=ആത്മജ്ഞാനി. ജനകസനകതുല്യർ=ജനകനെപ്പോലെയും സനകരെപ്പോലെയുമുള്ളവർ. വിദ്യാജനനിസമീപം=പരാശക്തിയുടെ അടുക്കൽ; "വിദ്യാവിദ്യാപരാപരാ." അശേഷർ=എല്ലാവരും. ശ്രീനാരായണഗുരുസ്വാമിയുടെ പ്രധാനശിഷ്യനാണു ശിവലിംഗസ്വാമികൾ.

15. പ്രണവപദം ഉണൎന്ന=പരംപൊരുൾ ഗ്രഹിച്ച. അണിമണിവാക്കുകൾ=മനോഹരമായും അൎത്ഥവത്തായും ഉള്ള പദങ്ങൾ. അണിമകളണിമൌലി=അണിമാദിസിദ്ധിയുള്ളവൾ. മോക്ഷലക്ഷ്മീമണി=മോക്ഷത്തെ ദാനംചെയ്യുന്നവരിൽവെച്ചു ശ്രേഷ്ഠ. മണിമോഹനപാണി=ഏററവും മനോഹരമായ പാണിയോടുകൂടിയവൾ. പരാശക്തി ശിവലിംഗസ്വാമികളുടെ വാക്കുകൾ ബഹുമാനിച്ചുകൊണ്ടു കേട്ടു, ശിവകലയാകയാൽ പരാശക്തി ശിവലിംഗസ്വാമിയെ വന്ദിക്കുന്നു.

'കരയരുളു സനാതനാത്മവിദ്യ-
ക്കൊരുകറവും മറവും വരുന്നതല്ല,
നരവടിവിയലും മുകുന്ദനെന്നും
വരമരുളാനണയും നമുക്കുദൈവം. 16

'പ്രകൃതിയുടെ പുറത്തുയർന്ന ധർമ്മ-
പ്രകൃതി പുലർത്തിവരുന്ന മാമുനീന്ദ്രർ,
സുകൃതിജനമുരച്ചുകൊൾവതിത്ഥം,
പ്രകൃതിയിലായവർ മാഞ്ഞിടാവതാണോ? 17

'കലിയുഗമതിലാകൃതാമലശ്രീ-
കലകളണച്ചപരൻ പുമാൻമുനീന്ദ്രൻ,
കലിതസകലധർമ്മനെങ്ങു ധർമ്മാ-
കലനിലയിങ്കലൊതുങ്ങി വാണുകൊള്ളും? 18

---

16. സനാതനാത്മവിദ്യ=നിത്യമായിരിക്കുന്ന ആത്മജ്ഞാനത്തെ ദാനംചെയ്യുന്ന വിദ്യ. നരവടിവിയലും മുകുന്ദൻ=അവതാരങ്ങൾ എടുക്കുന്ന വിഷ്ണു. വരമരുളാനണയും=ലോകത്തിന്നു സുഖമുണ്ടാക്കുന്നതിന്നു ജനിക്കും. എല്ലാം ദേവന്മാരും ലോകരക്ഷക്കു വിഷ്ണുവിനെ ആശ്രയിക്കുന്നു.

17. പ്രകൃതിയുടെ=ലോകപ്രകൃതിയുടെ, അപരാശക്തിയുടെ. ധർമ്മപ്രകൃതി=സനാതനവിദ്യയെ. മാമുനീന്ദ്രൻ=മുക്തയോഗികൾ. സുകൃതിജനം=ആപ്തജനം. ഇത്ഥം=ഇപ്രകാരം. മാമുനീന്ദ്രർ എന്നതിന്നു ജ്ഞാനയോഗികളെക്കാൾ ശ്രേഷ്ഠന്മാർ എന്നു കവി വിവക്ഷിച്ചിരിക്കുന്നു.

'വ്രതമഹിമവിളങ്ങിടുന്നതെന്തോ?
ഹതവിധിതന്നുടെ ശക്തി നില്പതെന്തോ?
ചതിയിതൊരു സമാധി, കർമ്മസൂത്രം
മതി തളിരിൽ പരമാത്ഭുതംവിതപ്പൂ! 19
'കതിരവഹൃദയത്തിലേക്കു മൌന-
സ്ഥിതയതിപോയിതു കാണ്മതാരു ഭൂവിൽ!
കൃതിവരനിടിലാക്ഷിദീപ്തി ചിത്രാ-
കൃതിബത!യോഗിയൊഴിഞ്ഞു കാണ്മതുണ്ടോ? 20

---

18. കൃതാമലശ്രീകലകം=കൃതായുഗത്തിലെ പരിശുദ്ധ ഐശ്വര്യാദികളെ ദാനംചെയ്യുന്ന കലകം. പരൻപുമാൻ=വിഷ്ണു. മുനീന്ദ്രൻ=യുക്തയോഗി. കലിതസകലധർമ്മൻ=സകലനിത്യധർമ്മങ്ങളോടും കൂടിയവൻ. ധർമ്മാകുലനിലയിങ്കൽ=ധർമ്മത്തിന് ഇളക്കം തട്ടുന്ന അവസരത്തിങ്കൽ. ധർമ്മസ്ഥാപനത്തിനു ഭഗവാൻ അവതരിക്കുമെന്നു ഗീതയിൽ പറഞ്ഞിട്ടുള്ള ന്യായംതന്നെ ഇനി അവതരിക്കയില്ലെന്നു ശങ്കിച്ചു പരാശക്തിയോടു പറയുന്നു.

19. വ്രതമഹിമ=യോഗാഭ്യാസത്തിൻെറ മാഹാത്മ്യം. ഹതവിധി=ദുർവിധി. യോഗിബ്രഹ്മസ്വരൂപനാകയാൽ ജീവാത്മാക്കൾക്കുള്ള വിധി ബാധിക്കുന്നതല്ല. കർമ്മസൂത്രം=യോഗം. ഈസമാധി സ്ഥൂലദൃഷ്ടിക്കു തോന്നുന്നതാണ്. വിദേഹമുക്തന്മാർ നിത്യസമാധിസ്ഥന്മാരാകുന്നു എന്നു ഭാവം.

20. മൌനസ്ഥിതയതി=പഞ്ചേന്ദ്രിയങ്ങളെ അടക്കിയയതി. സമാധിപരം തേജോമയമായ ബ്രഹ്മത്തിങ്കലാകയാൽ ആദിത്യഹൃദയത്തിൽ പ്രവേശിച്ചു എന്നു ശ്രു

'ജനിമൃതികളകററിടുന്ന വിദ്യാ-
ധനിമനുജാകൃതിയായിരിക്കയാലെ,
തനുതനിയെവിടേണ്ടിവന്നു സാക്ഷാ-
ലനുഭവമോർക്കുകിൽ മർത്ത്യനെന്തുസാരം! 21

നിയോഗിക്കും മായാ-
വചനമപരാശക്തിപൊളിയായ്
പ്രയോഗിക്കും; മിഥ്യാ-
കുമിളകളിലും രമ്യനിലയം;
വിയോഗം കാണിപ്പാൻ
വിലസുമിതിലേവൻ മഹിതമാം
ജയോല്ലാസംനേടും?
മുനിവചനസിദ്ധാന്തമിവിധം. 22

---

ദ്ധ്യാനുസരണം വർണ്ണിച്ചിരിക്കുന്നു. മഹാസവിതാവു ബ്രഹ്മമാണെന്നും ആപ്തവാക്യമുണ്ട്. കൃതിവരൻ=യതി; ലോകഗുരു. നിടിലാക്ഷിദീപ്തി=ബിന്ദുമാത്രം മുഖേന കാണുന്നപരം തേജസ്. ചിത്രാകൃതി=വിചിത്രാകൃതി. ചിദാകാശത്തിൽ പല ദർശനങ്ങളും യതികൾ കാണാറുണ്ട്. അതെല്ലാം അവർക്കല്ലാതെ അന്യന്മാർക്കനുഭവമില്ല. ചിദാകാശത്തിൽ മുഴുകുമ്പോൾ വിചിത്രദർശനങ്ങൾ നശിക്കുകയും പരം തേജസ്സിൽ മഹാസവിതാവിലുള്ള വിലയം അനുഭവപ്പെടുകയും ചെയ്യും.

21. ജനിമൃതികൾ=ജനനവും, മരണവും. വിദ്യാധനി=ജ്ഞാനി. തനു=ശരീരം. സാക്ഷാൽ അനുഭവം=ശരിയായ അനുഭൂതി. അവതാരമൂർത്തി ശരീരം ഉപേക്ഷിക്കേണ്ടിവരുന്ന സ്ഥിതിക്കു സാധാരണ മനുഷ്യന്മാരുടെ ജീവിതസ്ഥിരത എത്രയോ നിസ്സാരമാകുന്നു.

‘നാനാകർമ്മഗുണം വിതപ്പോരു വിവേ-
കത്തെപ്പിടിപ്പിച്ചുതാൻ
ശ്രീനാരായണധർമ്മപാലന മഹാ-
യോഗം പുലർത്തിപ്പരം;
ജ്ഞാനാനന്ദമണച്ചിടുന്നതുമവ-
സ്ഥന്മാരിരുന്നീടുവാൻ
ശ്രീനാരായണധർമ്മസംഘവുമഹോ!
ചേർത്താൻ മഹാസദ്ഗുരു. 23

---

22. നിയോഗിക്കും മായാവചനം=മഹാമായയുടെ പ്രേരണയെ. അപരാശക്തി=പ്രപഞ്ചോല്പാദനം ചെയ്യുന്ന ശക്തി. പൊളിയായ് പ്രയോഗിക്കും=വ്യാജമായി കാണിക്കും; ജാലംപോലെ വീക്ഷിപ്പിക്കും. മിഥ്യാകുമിളകൾ=ഇല്ലാത്തതായ നീർപ്പോളകൾ. ഇദംരമ്യനിലയം-ഈ മോഹിപ്പിക്കുന്ന ലോകം. വിയോഗം=വേർപാട്. മഹിതമാം=ശ്രേഷ്ഠമാം. ജയോല്കർഷം=വിജയാധിക്യം. മുനിവചനസിദ്ധാന്തം=മാമുനിമാരുടെ വചനത്തിന്റെ സിദ്ധാന്തപക്ഷം. ഇവിധം=ഇപ്രകാരം. ലോകം മിഥ്യയായതുകൊണ്ട് ആർക്കും അതിൽ വിജയമില്ല. ശാശ്വതബ്രഹ്മാനന്ദമേ വിജയമാകയുള്ളൂ എന്നു സാരം.

23. വിവേകം=വിജ്ഞാനം; വിവേകോദയം പത്രം എന്നും. ശ്രീനാരായണധർമ്മപാലനമഹായോഗം=എസ്. എൻ. ഡി. പി. യോഗം. ജ്ഞാനാനന്ദം=ആത്മബോധംകൊണ്ടുണ്ടാവുന്ന ആനന്ദം. ശ്രീനാരായണധർമ്മസംഘം=ഗുരുസ്വാമികളുടെ സന്യാസശിഷ്യന്മാരുടെ സംഘത്തിന്റെ പേര്. മഹാസദ്ഗുരു=നാരായണഗുരു

'എന്താശ്ചര്യം! സുബൌദ്ധർക്കരിയൊരു-
തിരുമെയ്തന്നൊ മൈത്രേയബുദ്ധൻ,
ചിന്താരതാഭിരാമൻ പരമതമഹിമാ-
വാർന്ന മററുള്ളവർക്കും;
സന്താപപുഷ്ടത്തടപ്പാനഖിലജനമനം
തന്നിലാർന്നുള്ള തർക്കം
സന്താനംപോലകററീടിന ഗുരുവരമാ-
ഹാത്മ്യമാരെന്തറിഞ്ഞു! 24

ദോഷംകൂടാതെമൂർത്തിത്രയനിലകളൊരേ
ശക്തിയിൽ കർമ്മരൂപം
'വേഷംകെട്ടുന്നതാണെന്നരുമയിലുരചെ-
യ്തദ്വയബ്രഹ്മതത്വം,
ഹർഷാനന്ദസ്ഫുരിതം പടിനിഖിലജനം
ഭക്തിപൂർവ്വം ശ്രവിപ്പാ-

---

സ്വാമി. ലൌകികവും വൈദികവുമായ രണ്ടു ധർമ്മവും സ്വാമികൾ നിലനിർത്തി. ധർമ്മസ്ഥാപകന്മാരായ അവതാരമൂർത്തികൾ ഇപ്രകാരമാണു ചെയ്തുവരാറുള്ളതു്.

24. സുബൌദ്ധർ=ശരിയായ ബുദ്ധമതക്കാർ. ചിന്താരതാഭിരാമൻ=മനസ്സിനു യോജിച്ചവൻ. പരമതമഹിമാവാർന്ന മററുള്ളവർ=അന്യമതസിദ്ധാന്തികൾ. സന്താപപുഷ്ടത്തു്=വർദ്ധിച്ച ദുഃഖം. അഖിലജനമനം=എല്ലാ ജനങ്ങളുടെയും മനസ്സു്. സന്താനം=ദേവലോകവൃക്ഷം. ഗുരുവരമാഹാത്മ്യം=നാരായണഗുരുസ്വാമിയുടെ മഹത്വം. അതാതുമതങ്ങളിലെ പരമസിദ്ധാന്തങ്ങൾ അതാതുമതക്കാർക്കു നാരായണഗുരുസ്വാമികൾ ഉപദേശിച്ചിരുന്നു.

നാൎഷാലങ്കാരസൂക്താമൃതവചനാമരം
ചേൎത്ത മൂൎത്തേ! നമസ്തേ.' 25
ഈവണ്ണം ഗുരുദേവദേവമഹിമാ-
വദ്വൈതസങ്കീൎത്തനം
കൈവല്യപ്രദമാത്മശിഷ്യനമൃത-
ശ്രീചൂഡലിംഗൻമുദാ
ദേവന്മാരഖിലം ശ്രവിക്കുമളവിൽ-
ബ്ഭൂയോപിവൎണ്ണിച്ചുകേ-
ട്ടാവിദ്യാപരദ്വൈതംഹരപദം
കൈക്കൊണ്ടു വാണീടിനാൻ 26

---

25. മൂൎത്തിത്രയം=ബ്രഹ്മാവു്, വിഷ്ണു, ശിവൻ. സൃഷ്ടി, സ്ഥിതി, സംഹാരം എന്നീ കൎമ്മങ്ങളെ രൂപപ്പെടുത്തി കല്പിച്ച സ്വരൂപങ്ങളാണു മൂന്നു മൂൎത്തികൾ. അദ്വയബ്രഹ്മതത്വം=ഏകമായ ബ്രഹ്മസ്വരൂപത്തിന്റെ ജ്ഞാനം. ഹൎഷാനന്ദം=രോമാഞ്ചത്തോടുകൂടിയ ആനന്ദം. നിഖിലജനം=എല്ലാജനങ്ങളും. ആൎഷാലങ്കാരം=ഋഷികളുടെ കല്പനാവൈഭവം; മേൽകാണിച്ചപ്രകാരമുള്ള സ്വരൂപാദി അലങ്കാരങ്ങൾ. ത്രൈപ്രകൃതസ്വരൂപനിൎണ്ണയം മുതലായ ലേഖനങ്ങൾമൂലം ഗുരുസ്വാമി ഈ തത്വങ്ങൾ വെളിപ്പെടുത്തിയിട്ടുണ്ടു്.

26. ഗുരുദേവദേവമഹിമാവ്=ഗുരുവായിരിക്കുന്ന ദേവദേവന്റെ മാഹാത്മ്യം. അദ്വൈതസങ്കീൎത്തനം=അദ്വൈതസാരത്തെ കീൎത്തിക്കപ്പെട്ടിട്ടുള്ളതു്. കൈവല്യപ്രദം=മോക്ഷത്തെ ദാനംചെയ്യുന്നതു്. ആത്മശിഷ്യൻ=തന്റെ ശിഷ്യൻ. അമൃതശ്രീചൂഡലിംഗൻ=ശിവലിം

അപരിമിതമനന്തശക്തിരണ്ടും
സപദിയൊരേവിധമങ്ങുവാർത്തുകണ്ണീർ?
കൃപയൊടിഹപരാപരാത്മധർമ്മം
കപടമൊഴിഞ്ഞുമൊഴിഞ്ഞതുഭുവിലല്ലീ? 27

ഇതി ആചാര്യൻ
ആശ്രമദേവതാവിലാപം എന്ന
രണ്ടാം ഉച്ഛ്വാസം
സമാപ്തം.

---

ഗൻ; ചന്ദ്രചൂഡലിംഗൻ. മുദാ=മോദത്തോടുകൂടി. ദേവന്മാരഖിലം=എല്ലാ ദേവന്മാരും. ശ്രുതിക്കെളുവിൽ=കേൾക്കത്തക്കവണ്ണം. ഭൂയോപി=വീണ്ടും. വിദ്യാപരദൈവതം=വിദ്യാശക്തി; ആത്മജ്ഞാനത്തെ ദാനംചെയ്യുന്ന ശക്തി. ഹരപദം=ശിവപദം. രുദ്രൻ പ്രപഞ്ചവിലയം വരുത്തുന്നതുകൊണ്ടു രുദ്രാണിയെ വിജ്ഞാനപ്രദയായ ദേവതയാക്കി വർണ്ണിച്ചിരിക്കുന്നു.

27. അപരിമിതം=കണക്കില്ലാത്ത. അനന്തശക്തിരണ്ടും=അവിദ്യാശക്തിയും വിദ്യാശക്തിയും; അപരാശക്തിയും പരാശക്തിയും. സപദി=പൊടുന്നനവെ. കൃപ=ദയ. പരാപരാത്മധർമ്മം=പരയുടെയും അപരയുടെയും ധർമ്മം. കപടമൊഴിഞ്ഞു=വ്യാജംകൂടാതെ. മൊഴിഞ്ഞ=പറഞ്ഞ. കർമ്മവും, ജ്ഞാനവും ഒന്നുപോലെ യോജിപ്പിച്ച് ഉപദേശിച്ച മഹാത്മാവിന്റെ സമാധി അവസരത്തിൽ അപരാശക്തിയും പരാശക്തിയും ഒന്നുപോലെ വ്യാകുലപ്പെട്ടു.

## ആചാര്യൻ
## ഭാഷാവിലാപം
എന്ന
### മൂന്നാം ഉച്ഛ്വാസം.

---

അഞ്ജനേക്ഷിതനെഴുന്ന ദർശനം
മഞ്ജുളാഭമുളവാറ്റതുപോൽ,
അഞ്ജസാ മമ വിലോകനങ്ങളിൽ
സഞ്ജനിച്ചിഹ സുരാഭ കാൺമൂ ഞാൻ. 1
ദേശവാണികളമാനുഷീക സം-
ദേശദായക മഹാസമാധിയാൽ,
പേശലധ്വനികൾ ഗദ്ഗദാക്ഷരം
പേശി, ദുഃഖമൊഴിയേവമല്ലയോ? 2

---

1. അഞ്ജനേക്ഷിതൻ=മഷിനോട്ടക്കാരൻ. ദർശനം=കാഴ്ച. മഞ്ജുളാഭം=മനോഹരമായ ശോഭയോടു കൂടിയതു്. അഞ്ജസാ=പൊടുന്നനവെ. മമ=എന്റെ. വിലോകനങ്ങളിൽ=വീക്ഷണങ്ങളിൽ. സഞ്ജനിച്ചു=ഉണ്ടായി; സുരാഭ=സുരന്മാരുടെ ശോഭ. ഇവിടെ കവിയുടെ സൂക്ഷ്മമായ കാവ്യദർശനത്തെ മഷിനോട്ടക്കാരന്റെ കത്തമാർഗ്ഗമായ ദർശനത്തോടു അമാനുഷദർശനമാകയാൽ ഉപമിച്ചിരിക്കുന്നു.

2. ദേശവാണികൾ=ദേശീയഭാഷകൾ; കൈരളി തുടങ്ങിയവ. അമാനുഷീകസന്ദേശദായകമഹാസമാധിയാൽ=ദൈവികസന്ദേശങ്ങളെ പ്രദാനം ചെയ്യുന്ന മഹാത്മാവിന്റെ മോക്ഷപ്രാപ്തി ഹേതുവായിട്ടു. പേശലധ്വ-

വൻതപോവിജയിഹൃത്തടത്തളിർ-
പ്പന്തലിൽ പരമലീലചെയ്തനാൾ
അന്തരംഗരസമാർന്ന കമ്മളു-
വന്തരീക്ഷമിതു കണ്ടുനോക്കവേ. 3

കേണിടുന്നതിനു ശക്തിയററഹോ!
വീണു കൈരളി തളർന്നിരുന്നവൾ,
പ്രാണദേവഫലിതോക്തി സദ്രസ-
പ്രാണശക്തി വിലവെച്ചു മാറ്റിനാൾ. 4

---

നികൾ=മനോഹരമായ ശബ്ദത്തോടു കൂടിയവർ. ഗദ്ഗദാക്ഷരം=ഇടമുറിഞ്ഞ ശബ്ദങ്ങൾ. പേശി=പറഞ്ഞു; ഗദ്ഗദാക്ഷരമാകയാൽ പേശി എന്നു നിസ്സാരതയെ കാണിപ്പാൻ പ്രയോഗിച്ചിരിക്കുന്നു. ദുഃഖഗിരം=ശോകാനുബന്ധമായ മൊഴി. ഏവം=ഇപ്രകാരം. ദേശവാണികൾക്കു വ്യസനിക്കത്തക്കവിധം അത്ര അതതുഭാഷകളിൽ മഹാകവിയായിരുന്ന ശ്രീനാരായണഗുരുസ്വാമികൾ.

3. ഇവിടെ വിലാപത്തിന്റെ സ്വഭാവം കാണിക്കുന്നു. വൻതപോവിജയി=വമ്പിച്ച തപസ്സുകൊണ്ടു വിജയിയായിത്തീർന്നവൻ. ഹൃത്തടതളിർപ്പന്തലിൽ=ഹൃദയമാകുന്ന തളിർപ്പന്തലിൽ. പരമലീല=ശ്രേഷ്ഠമായ അപദാനങ്ങൾ. ചെയ്തു=കാണിച്ചു. അന്തരംഗരസമാർന്ന=ഹൃദയത്തിൽ സന്തോഷം വഹിച്ച. കമ്മളുവ്=കേരളം. അന്തരീക്ഷം=ആകാശം. ഇതുകണ്ടു=മഹാസമാധിയെ ഗ്രഹിച്ചു. നോക്കവേ=വീക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ.

4. കേണിടുന്നതിനു=വ്യസനിക്കുന്നതിനു. കൈരളി=മലയാളഭാഷ. പ്രാണദേവഫലിതോക്തി=നാരായ

'അവ്യയാർത്ഥരുചി വാച്ചിടും മഹാ-
നവ്യകാവ്യമൊരു രത്നഭൂഷണം,
സവ്യസാചിരഥി ഗീതപോലവേ
ഭവ്യവാണി വരണാർത്ഥമേകിമേ.' 5
ആര്യഭാഷവരവാണി തൻമഹാ-
കാര്യഭാരമചിരം നടത്തിയോൻ,
വീര്യമാത്മനി മറയ്ക്കയാലഹോ!
ധൈര്യമറ്റജഡമൗനമാർന്നതേ. 6

---

ണഗുരുസ്വാമികളുടെ ഫലിതവചനങ്ങൾ. സർവരസപ്രീണനശക്തി=ആനന്ദംകൊണ്ടു ഭാഷയുടെ ജീവിതചൈതന്യത്തെ ഉദ്ധരിക്കുന്നതു്. രസംതന്നെ ആനന്ദമെന്നാണു്. മാഴ്കിനാൾ=കരഞ്ഞു. ആത്മീകചൈതന്യത്തെ ഉദ്ധരിക്കത്തക്കവിധം ഫലിതമയമായ സാഹിത്യപ്രയോഗങ്ങളാണു രസങ്ങൾ.

5. അവ്യയാർത്ഥരുചി=നശിക്കാത്ത അർത്ഥരസം. മഹാനവ്യകാവ്യം=ശ്രേഷ്ഠമായ പുതിയ കവിത. രത്നഭൂഷണം=മണിഖചിതമായ ആഭരണം. സവ്യസാചിരഥി=പാർത്ഥസാരഥി; ശ്രീകൃഷ്ണൻ. ഗീത=ഭഗവദ്ഗീത. ഭവ്യവാണി=ശുഭകരവക്താവ്. വരണാർത്ഥം=മംഗളഭൂഷണത്തെ. ഏകിമേ=എനിക്കുതന്നു. സനാതനധർമ്മപ്രതിപാദനമായ ആത്മോപദേശശതകംകൊണ്ടു കേരളഭാഷയെ നാരായണഗുരുസ്വാമികൾ കൃതാർത്ഥയാക്കി എന്നു സാരം.

6. ആര്യഭാഷ=സംസ്കൃതഭാഷ. വരവാണി=ശ്രേഷ്ഠങ്ങളായ വാക്കുകളോടുകൂടിയവൾ. മഹാകാര്യഭാ

ദ്രാവിഡപ്രണയഭാഷതൻ മനോ-
ജ്ഞവിലുൽക്കടമിടിച്ചിലൊറ്റപോൽ,
ആവിലാശയശിവാദ്രിനോക്കിനി-
ന്നാവി നീർക്കണമുതിർത്തു മാഴ്കയായ്. 7

ഹന്ത! വാണികളതുല്യവാണിമാ-
രന്തമറ്റു വിലപിച്ചു നില്ക്കവേ,
ചെന്തളിർക്കതിർചൊരിഞ്ഞണഞ്ഞുസൽ-
സ്വാന്തസുന്ദരകുമാരസൽക്കവി. 8

---

രം=മഹത്തായ ചുമതല. അചിരം=വേഗത്തിൽ. വീഴ്കം ആത്മനിമഗ്നയാൽ=ജീവാത്മാപ്രാഭവത്തെ പരമാത്മാവിങ്കൽ ലയിപ്പിച്ചതുകൊണ്ടു. ജഡമൗനമാർന്നു=ജഡിലയായി. വേദാന്തസാരത്തെ സൂക്ഷിച്ചുപ്രദാനം ചെയ്യുന്നതായ സംസ്കൃതഭാഷയുടെ മാഹാത്മ്യമേറിയ കർമ്മത്തെ നാരായണാചാര്യന്റെ ദർശനമാലയെന്ന നവീനഗ്രന്ഥം കൊണ്ടു സുഖകരമായ രീതിയിൽ ഗ്രഹിപ്പാൻ സാധിപ്പിച്ചു ആ വിലമതിപ്പാൻ സാധിക്കാത്ത മഹൽകർമ്മം മൂലം പ്രണയപാരവശ്യയായിരുന്ന ഗൈർവ്വാണി സമാധിയെ ഗ്രഹിച്ചു സ്തംഭിച്ചുപോയി.

7. ദ്രാവിഡപ്രണയഭാഷ=തമിഴ. മനോജ്ഞവിൽ=മാനസത്തിൽ; സങ്കല്പലോകത്തിൽ. ഉൽക്കടം=ഭീമം. ആവിലാശയ=ആവിലമായ ആശയത്തോടുകൂടിയവൾ. ശിവാദ്രി=ശിവഗിരി. ആവിനീർ കണം=ബാഷ്പബിന്ദു. ഉതിർത്തു=ഇറ്റിറ്റു വീഴിച്ചു. ശിവഗിരിയിൽ നാരായണഗുരുസ്വാമികൾ ഇരുന്നിരുന്ന അവസരത്തിൽ തമിഴിൽ പല കവിതകളും എഴുതിയിട്ടുണ്ട്.

ദ്രാവിഡപ്രണയി, കൈരളീശ, സർ
ഭ്രൂവിലാസ്യലിപി ചേർത്തവാണിയും,
ആവിരാഭചൊരിയും കുമാരസൽ-
കാവ്യഭൂവിനെ വണങ്ങിനിന്നു തേ. 9
ആ മഹാകവി വിഭാവനാധനൻ
മാമുനീന്ദ്രഗുരു പാദകീർത്തനം,
സാമഗീരൊട്ടുരചെയ്ത കാവ്യമായ്
രാമണീയമണി വാണിമാർക്കലം. 10

---

8. വാണികൾ=ഭാഷകൾ. അതുല്യവാണിമാർ=എതിരററ വാക്സാമർത്ഥ്യത്തോടുകൂടിയവർ. വിലപിച്ചു=കരഞ്ഞു. ചെന്തളിർക്കതിർ=ചെങ്കതിരുകൾ; ചുവന്നരശ്മികൾ. സൽസ്വാന്തസുന്ദരകുമാരസൽകവി=സന്മയമായ ആശയത്തോടും സുന്ദരമായ ആകാരത്തോടും കൂടിയ കുമാരനാശാൻ എന്ന പരിശുദ്ധനായ കവി.

9. ദ്രാവിഡപ്രണയി=തമിഴ്. കൈരളീശ=കേരളഭാഷാദേവി. സർഭ്രൂവിലാസ്യലിപി ചേർത്തവാണി=സുരലോകഭാഷ; സംസ്കൃതം. ആവിരാഭചൊരിയും=പ്രകാശിച്ചുകൊണ്ടിരിക്കുന്ന. കുമാരസൽകാവ്യഭൂവിനെ=കുമാരനാശാനായ മഹാകവിയെ. ഈ മൂന്നു ഭാഷകളിലുമുള്ള കുമാരനാശാന്റെ പണ്ഡിതമാഹാത്മ്യത്തെ ഈ പദ്യം കൊണ്ടു കാണിച്ചിരിക്കുന്നു.

10. ആ മഹാകവി=കുമാരനാശാൻ. വിഭാവനാധനൻ=വിഭാവനാ ധനമായിട്ടുള്ളവൻ. മാമുനീന്ദ്രഗുരുപാദകീർത്തനം=ശ്രീനാരായണഗുരുപാദങ്ങളുടെ കീർത്തനം. ശ്രീനാരായണഗുരുസ്വാമികളുടെ ശിഷ്യനാണു കുമാരനാശാൻ.

'ധൈര്യമാന്ദ്യനാശകാത്മവിദ്യയാ-
ചാര്യപാദകൃതി കൊണ്ടു കൈരളി!
ഹാര്യമല്ലിതു നിനക്കകാര്യവും
കാര്യവും ഗുരു തിരിച്ചുരച്ചുപോൽ. 11
'സാരദർശനമണച്ചു ജീവിതാ-
ധാരമാര്യഭണിതിക്കമാനുഷം;
ഹാരമേകി തമിഴ്മാതിനും മഹാ-
കാരചിദ്ഗുരു ഭരിച്ചുകൊള്ളുവിൻ! 12

---

സാമഗീരൊട്ടരചെയ്തു=സാമവാക്യമായി പറഞ്ഞു. രാമണീയമണിവാണിമാക്കും=അതിമനോഹരവാക്കുകളോടു കൂടിയ വാണീദേവതകൾക്കു മതിയാകത്തക്കവണ്ണം.

11. ധൈര്യമാന്ദ്യനാശക=ധൈര്യത്തെ അവലംബിച്ചു ബുദ്ധിമാന്ദ്യത്തെ നീക്കുക. ആത്മവിദ്യ=ആത്മജ്ഞാനോപദേശവിദ്യ; ഇവിടെ "ആത്മോപദേശശതകം." ആചാര്യപാദകൃതി=നാരായണാചാര്യപാദരുടെ ഗ്രന്ഥം. ഹാര്യമല്ലിതു=ആയതു് ആരും മോഷ്ടിക്കുന്നതല്ല. അകാര്യവും കാര്യവും=അധർമ്മവും ധർമ്മവും. ആത്മവിദ്യയെ പ്രാപിച്ചിട്ടുള്ള കൈരളി ആനന്ദിക്കേണ്ടതാണെന്നു കുമാരനാശാൻ ഉപദേശിച്ചു് വ്യാവഹാരികദശയിലുള്ള കൈരളിയുടെ താല്ക്കാലിക വ്യാമോഹത്തെ തീർത്തു ആനന്ദിപ്പിക്കുന്നു.

12. സാരദർശനം=ആത്മബോധം; ഇവിടെ "ദർശനമാല." ജീവിതാധാരം=ജന്മമരണശൂന്യമായ സാക്ഷാൽ ജീവിതത്തെ ദർശിപ്പിക്കുന്നതു്. ആര്യഭണിതി=

'വിത്തുയർന്നു മരമാംവിധം മനോ-
വൃത്തിലോകതരുവായിടുന്നപോൽ;
അത്തിരിച്ചിലിനു മീലയത്തിനും
സത്തുസദ്ഗുരു, സ്വവാണിശക്തിയും. 13

'കോട്ടമോതുമൊരു വൈദികക്രമ-
ക്കോട്ടവെച്ചുചില മൂർഖബുദ്ധികൾ,
ആട്ടിവിട്ട ജനതക്കുരക്ഷണം
നാട്ടിവിശ്വഗുരുഹാ! മറഞ്ഞുപോയ്. 14

---

സംസ്കൃതഭാഷ. ഹാരം=മുത്തുമാല. തമിഴ്മാതിനും=തമിഴ്ഭാഷാദേവിക്കും; ഇവിടെ "മാതിനും" എന്ന പദം തമിഴ് പദത്തോടു യോജിച്ചാണു പ്രയോഗിച്ചിരിക്കുന്നതു്. മഹാകാരചിദ്ഗുരു=ബ്രഹ്മചൈതന്യസ്വരൂപനായ ആചാര്യൻ. ഈ പദ്യംകൊണ്ടു ലോകഗുരുവിങ്കൽനിന്നും ലഭിച്ചിട്ടുള്ള അനുഗ്രഹവാക്യങ്ങളെ നിത്യവിചാരം ചെയ്തു ആനന്ദിപ്പാൻ ഉപദേശിച്ചു സമാധാനിക്കുന്നു.

13. മനോവൃത്തി=മനസ്സിന്റെ പരിണാമം. ലോകതരു=ലോകമാകുന്ന വൃക്ഷം. അത്തിരിച്ചിലിനു മീലയത്തിനും=അപ്രകാരം ലോകം ഉണ്ടാകുന്നതിനും ആത്മലയമെന്നവിധം പ്രളയം സംഭവിക്കുന്നതിനും. സത്തുസദ്ഗുരു, സ്വവാണിശക്തിയും=സത്തായി നില്ക്കുന്നതു് അവതാരമൂർത്തിയായ നാരായണഗുരുസ്വാമിയും, നാദബ്രഹ്മത്തിൽ നില്ക്കുന്ന സ്വവാണികൾ ശക്തികളുമാകുന്നു. ഈ പദ്യംകൊണ്ടു ഭാഷാദേവതകളും ഗുരുസ്വാമികളും ശക്തിവൃത്തികളും ബ്രഹ്മാവുമെന്നവിധം ഐക്യമുണ്ടെന്നുകൂടി കാണിച്ചു വീണ്ടും സമാധാനിപ്പിക്കുന്നു.

'ധർമ്മസംഘഗുരുലോകദീപസ-
ദ്ധർമ്മമൂർത്തി വിലയിക്കയാലഹോ!
ശർമ്മമറ്റു ബത! വിഭ്രമിക്കയായ്
കർമ്മകൌശലമെഴാത്ത ധാർമ്മികർ. 15

'ഭൂ'രഥോദ്ധത'സുഖം കഥിച്ചിടും
സാരസൂക്തവചനപ്രദേശകൻ,
ഭാരതീയജനഹാര,മത്തഭ-
ഭാരഭംഗപടുമുടച്ച വിക്രമി; 16

---

14. കോട്ടമോതും=കേട്ടുപാട്ടുകൾ ഉണ്ടാക്കിത്തീർക്കുന്ന. വൈദികക്രമക്കേട്ട=ബ്രാഹ്മണർ ഉണ്ടാക്കിയിട്ടുള്ള ജാതിഭേദം. ആട്ടിവിട്ട ജനത=ഉപേക്ഷിക്കപ്പെട്ട ജനങ്ങൾ, ചാതുർവർണ്ണ്യത്തിൽനിന്നും പുറത്തു നില്ക്കുന്ന ആളുകൾ. രക്ഷണം നാട്ടി=രക്ഷയുണ്ടാക്കി. വിശ്വഗുരു=ലോകഗുരുവായവതരിച്ചവൻ; നാരായണഗുരുസ്വാമി. മറഞ്ഞുപോയ്=വിലയിച്ചു; മഹാസമാധിയടഞ്ഞു.

15. ധർമ്മസംഘഗുരു=ധർമ്മസംഘം സ്ഥാപിച്ച ആചാര്യൻ. ലോകദീപസദ്ധർമ്മമൂർത്തി=ലോകത്തിനു വിളക്കായി വിശുദ്ധധർമ്മം ഉടലെടുത്തതു്. ശർമ്മം=സുഖം. ബത=കഷ്ടം. വിഭ്രമിക്ക=പരിഭ്രമിക്ക. കർമ്മകൌശലം=യോഗം; ഉചിതമായ പ്രവൃത്തി. ധാർമ്മികർ=ധർമ്മസംഘത്തിലെ അംഗങ്ങൾ. ഈ പദ്യംകൊണ്ടു ധർമ്മസംഘക്കാരും എസ്. എൻ. ഡി. യോഗക്കാരും തമ്മിലുണ്ടായ വ്യവഹാരവും സ്ഥിതിയും ധ്വനിപ്പിക്കുന്നു.

16. ഭൂരഥോദ്ധതസുഖം=ഭൂമിയാകുന്ന രഥത്തിന്റെ ഉദ്ധതസുഖത്തെ. സാരസൂക്തവചനപ്രദേശകൻ=

'ജാതിഭേദമതഭേദമത്സരം
ഭീതിചേർക്കുമളവാഗമാമൃതം,
ഗീതചൊന്നവിജയാത്മബന്ധുസൽ-
സ്സൂതനായ സുഖവിശ്വഭാസ്കരൻ, 17

'ഭീതിദൻ മതവിരോധി ദുർവിഷാ-
ള്ളാദിതൻ മതമടക്കിവെച്ചവൻ
പൂതനാമമഹിതകീർത്തിയാൎന്ന ദുർ-
ഭൂതബാധകളടച്ച മാധവൻ; 18

---

അൎത്ഥനിബിഡമായ വേദവാക്യങ്ങളെ പ്രദർശിപ്പിക്കുന്നവൻ. ഭാരതീയജനഹാരം=ഭാരതീയരായ ജനങ്ങൾക്കു മുത്തുമാലയായിരുന്നവൻ. ഭൂഭാരദുർഘടമുടച്ചവിക്രമി=ഭൂഭാരംകൊണ്ടുണ്ടായ വിഷമസ്ഥിതികളെ നശിപ്പിച്ച വിക്രമത്തോടുകൂടിയവൻ.

17. ജാതിഭേദമതഭേദമത്സരം=വർഗ്ഗീയവ്യത്യാസംകൊണ്ടും മതവ്യത്യാസംകൊണ്ടും ഉണ്ടായ മത്സരം. ഭീതിചേർക്കുമളവു്=ഭയം ജനിപ്പിക്കുന്ന അവസരത്തിങ്കൽ. ആഗമാമൃതം=വേദമാകുന്ന അമൃതിനെ. വിജയാത്മബന്ധു=വിജയാത്മകമായ മിത്രം; വിജയന്റെ ആത്മബന്ധു എന്നും. സൽസ്സൂതൻ=മൂന്നുകാലത്തിലും ഭേദമില്ലാത്ത ധൎമ്മത്തിന്റെ തേരാളി; സന്മയനായ സൂതൻ എന്നും. സുഖവിശ്വഭാസ്കരൻ=ആനന്ദഭൂമിയെ പ്രകാശിപ്പിക്കുന്നവൻ.

18. ഭീതിദൻ=ഭയത്തെ ജനിപ്പിക്കുന്നവൻ. മതവിരോധി=ആൎഷസൂക്തങ്ങളെ നിഷേധിക്കുന്നവൻ; അഭിപ്രായഭേദത്തോടുകൂടിയവൻ. ദുർവിഷാള്ളാദി=ദുഷ്ടമായ

'വൃഷ്ണിഗോപ്തിയാം കേവലം
കൃഷ്ണഭീഷണി തുടന്നവേളയിൽ
കൃഷ്ണളിക്കമളുവാണസന്മയൻ
കൃഷ്ണനാളി! ഭുവനൈകസദ്ഗുരു. 19

(കലാപകം)

'സത്തമൻ മുനി സമാധിചെയ്യയാൽ
ഭിത്തിവിണ്ടമണിമേടപോലെയും,
വൃത്തികെട്ട ഹൃദയംകണക്കു,മുൽ-
പ്പത്തിവിട്ട കുരുവെന്നപോലെയും, 20

---

വിഷം ഉള്ളതുകൊണ്ട് ആറ്റാടിക്കുന്നവൻ! തൻമദം= തന്റെ ഡംഭത്തെ. പൂതനാമഹിത കീർത്തിയാന്ന=പരിശുദ്ധനാമംകൊണ്ടു അതിശുദ്ധകീർത്തിയെ ലഭിച്ചു; പൂതനാകഥയോടുകൂടിയ മഹിതകീർത്തിയെ പ്രാപിച്ചു. ദുർജ്ജന ബാധകൾ=ദുർജ്ജനങ്ങളുടെ ഉപദ്രവങ്ങൾ. മാധവൻ=വിഷ്ണുവിന്റെ അവതാരമായ നാരായണഗുരു; ശ്രീകൃഷ്ണൻ.

19. വൃഷ്ണിഗോപ്തി=യാദവാദികളെ രക്ഷിച്ചു; സംരക്ഷിച്ച്. കൃഷ്ണഭീഷണി=കൃഷ്ണത്തിലെ ഭീഷണവചനം; കൃഷ്ണന്റെ ഭീഷണികൾ. കൃഷ്ണളിക്കമളവു=കൃഷ്ണകോപ്പം പ്രകാരം. സന്മയൻ=സത്സ്വരൂപൻ; അവതാരമൂർത്തി. ഭുവനൈകസദ്ഗുരു=ലോകാചാര്യൻ.

20. സത്തമൻമുനി=അവതാരമൂർത്തിയായ മാമുനി. മണിമേട=രത്നഖചിതമായ മാളിക. വൃത്തികെട്ട=ഉന്മേഷം നശിച്ചു; ശുദ്ധിയില്ലാത്ത. ഉൽപത്തിവിട്ട=ബീജശക്തി നശിച്ചു; മുളക്കുവാനുള്ള ശക്തിപോയ. കുരു=വിത്തു·

'സംസാരിച്ചു പടവെട്ടിനില്ക്കുവോ,
സാരനാഥനണിവിട്ടപോലെയും,
സാധുവര്‍ഗ്ഗനിലസംഭവിച്ചു, സം-
സാരനാശനമുനേ! വരേണമേ! 21

(യുഗ്മകം)

'സ്ഥൂലമാം ജഡമുടഞ്ഞിടുമ്പൊഴ-
സ്ഥൂലകായമിയലും ശരീരികൾ,
ലീലചെയ്തുതറിയും മനോമണി-
ശ്രീലനെന്റെ ഗുരുവര്യനീശ്വരൻ! 22

'കല്പനക്കഖിലലോകശക്തിയും
കെല്പകന്നു പരിചിൽ തിരിച്ചിട്ടും,
സൽപ്രഭാവമിയലും സമസ്തസം-
കല്പചിത്തനെ വണങ്ങിടുന്നാഹം. 23

---

21. സംസാരിച്ചു=കയറി. സാരനാഥൻ=സൈന്യാധിപൻ. അണിവിട്ട=നിരയിൽനിന്നും തെററിയ. സാധുവര്‍ഗ്ഗം=സന്ന്യാസിവര്‍ഗ്ഗം; ധര്‍മ്മസംഘത്തിലെ സന്ന്യാസശിഷ്യന്മാർ. സംസാരനാശനമുനേ=സംസാരത്തെ നശിപ്പിക്കുന്ന യതീശ്വര. ധര്‍മ്മസംഘത്തിന്റെ ആവശ്യകത ഗുരുസ്വാമികളുടെ അന്തര്‍ഗതം അറിയുന്ന കുമാരനാശാൻ മുഖേന പ്രത്യക്ഷപ്പെടുത്തിയിരിക്കുന്നു.

22. സ്ഥൂലമാംജഡം=സ്ഥൂലശരീരം. അസ്ഥൂലകായം=സൂക്ഷ്മശരീരം. മനോമണിശ്രീലൻ=മാനസശക്തിയിൽ ലയിച്ചിരിക്കുന്നവൻ. സ്വാമിതൃപ്പാദങ്ങൾ ഭക്തന്മാരുടെ ഹൃദയത്തിൽ പരിശോഭിച്ചു സ്ഥൂലത്തെയും സൂക്ഷ്മത്തെയും ദര്‍ശിക്കുന്ന ബുദ്ധിവിശേഷത്തെ ഉണ്ടാക്കിക്കൊടുക്കുന്ന അവതാരമൂര്‍ത്തിയാണ്.

'മനസ്സിൻചാതുൎയ്യം തെളിവിലലതല്ലംമൊഴികളീ-
മനുഷ്യൎക്കില്ലാതില്ലതിലതിമനോജ്ഞം കവിതയാം;
മനീഷാസമ്പത്തോ? സകലഗുണസത്തോ പറയുവിൻ
മുനീന്ദ്രൻതന്നുള്ളക്കവിതരസമുത്തോ? മൊഴികളേ! 24

'ചിന്തയാലഖിലമാൎന്നസൽഗ്ഗുരു
മറഞ്ഞുയൎന്നകഠിനാഗ്നിയാൽ
വെന്തകന്നലമൊഴിച്ചുധൂമവള്ളർ-
മേഘമൊത്തുതകിടിന്നിതാ!
ഹന്ത! പശ്ചിമധരാധരം
ഗൎജ്ജനിനാദരോദനഭരത്തൊടും
സ്വാന്തമക്ഷികൾ പൊഴിച്ചിടും
നമ്രമുഖേന ബാഷ്പനിരപേക്ഷയാം. 25

---

23. കല്പനക്കു=സങ്കല്പത്തിന്നനുസരിച്ചു. അഖിലലോകശക്തിയും=എല്ലാ പ്രപഞ്ചശക്തികളെയും. പരിചിൽ=തക്കവണ്ണം. സൽപ്രഭാവം=ആത്മീയചൈതന്യം. സമസ്തസങ്കല്പചിന്തൻ=ഈശ്വരൻ. പ്രകൃതിയിൽനിന്നും മേലെ നില്ക്കുന്ന ഈശ്വരനാണു ഗുരുസ്വാമികൾ.

24. ചാതുൎയ്യം=ചതുരത; ഭാവന. മനോജ്ഞം=മനോരഞ്ജനയെ ചെയ്യുന്നതു. മനീഷാ=ബുദ്ധി. സകലഗുണസത്തോ=എല്ലാ ഗുണങ്ങളുടെയും സത്തായിട്ടുള്ളതോ. രസമുത്തോ=ആനന്ദത്തെ കൊടുക്കുന്ന മുത്തുതാനോ.

25. ചിന്തയാലഖിലമായസൽഗ്ഗുരു=വിചാരം ചെയ്തു ബ്രഹ്മമായിത്തീൎന്ന ആചാൎയ്യൻ. കന്നലം=കേരളം. പശ്ചിമധരാധരം=പശ്ചിമഘട്ടം. ഗൎജ്ജനിനാദരോദനഭര

‘വേദാന്തം വെളിവായുരച്ചുമതഭേദം
    നീക്കി വെപ്പിക്കുവാൻ
വാദാന്തപ്പൊഴുതുളോരു സന്മയമഹാ-
    നന്ദം നിനച്ചെത്രയും
മാദേവാദികളാൽ പ്രസേവ്യനണിമാ-
    ദ്യൈശ്വര്യമോക്ഷപ്രദൻ
ഭൂദേവേന്ദ്രനൃഷീന്ദ്രനെന്നുവതിനായ്
    വീണ്ടും ജനിച്ചീടുവിൻ! ൨൬

‘പരമപുരുഷനാം ഗുരുപ്രവീരൻ
പരമപദം പരമേഷ്ഠിപൂജ്യമാർന്നു;

---

ത്തൊട്ടം=ആനയുടെ ശബ്ദമാകുന്ന വമ്പിച്ച കരച്ചിലോടുകൂടി. നദീമുഖേന=പുഴകൾവഴിയായി. ബാഷ്പനീര=കണ്ണുനീർ.

26. വേദാന്തം=അദ്വൈതശാസ്ത്രം. വാദാന്തപ്പൊഴുതും=വാദങ്ങളുടെ എല്ലാം അവസാനത്തിങ്കൽ. സന്മയമഹാനന്ദം=സൽസ്വരൂപന്റെ ആത്മാവം. മാദേവാദികളാൽ പ്രസേവ്യൻ=മഹാദേവൻ മുതലായവരാൽ സേവിക്കപ്പെടുവാൻ യോഗ്യൻ. അണിമാദ്യൈശ്വര്യസിദ്ധിപ്രദൻ=അണിമാദിസിദ്ധികളെ ദാനംചെയ്യുന്നവൻ. അണിമാദിസിദ്ധികൾ=അണിമ, മഹിമ, ലഘിമ, ഗരിമ, ഈശിത്വം, വശിത്വം എന്നിവ. ഭൂദേവേന്ദ്രൻ=ഭൂമിയിലെ അമാനുഷന്മാരിൽവെച്ചു ശ്രേഷ്ഠൻ.

27. പരമപുരുഷൻ=വിഷ്ണു. പരമപദം=സായൂജ്യം പരമേഷ്ഠിപൂജ്യം=വിധിവന്ദ്യം. ശതാനന്ദരൂപ=ബ്രഹ്മാവി

കരയരുതു, ശതാത്മരൂപനാനാ-
കരണമെടുത്തകരുക്കൾ നിങ്ങളെല്ലാം.' 27

ഇതി
ആചാൎയ്യൻ
ഭാഷാവിലാപം
എന്ന
മൂന്നാം ഉച്ഛ്വാസം
സമാപ്തം.

---

ന്റെ ഭാഷ; സ്രഷ്ടിയുടെ ചൈതന്യം. കരണംമെടുത്ത കരുക്കൾ=ശരീരത്തെ സ്വീകരിച്ച വിശിഷ്ടമൂൎത്തികൾ. എല്ലാ ഭാഷകളും സരസ്വതിദേവിയുടെ കലാംശങ്ങളാകുന്നു എന്നു കാണിച്ചിരിക്കുന്നു. വിഷ്ണുകലയായവതരിച്ച ഗുരുസ്വാമികൾ വിഷ്ണുവിൽ തന്നെ വിലയിച്ച ലീലയെകണ്ടു വിഷ്ണുവിന്റെ നാഭികമലത്തിൽ സ്ഥിതിചെയ്യുന്ന ബ്രഹ്മാവിന്റെ ശക്തികലകളായ വാണികൾ സന്തോഷിക്കേണ്ടവർതന്നെയാണ് കരയേണ്ടവരല്ല.

# ആചാര്യൻ

## ഗുരുവരാനുശോചനം

എന്ന

നാലാം ഉച്ഛ്വാസം.

---

അമരഭടാധിപശക്തിഭൃതനന്നാ-
ളമൃതകലാശനയോഗസൂത്രധാരൻ,
അമിതരസാത്ഭുതമാർന്ന കൺസ്സുമത്താ-
ലമൃത മുതിർത്ത ശശാങ്കകോടി കല്പൻ; 1

---

1. അമരഭടാധിപശക്തിഭൃതൻ=സുരസൈന്യാധിപകലയായി ജനിച്ചവൻ. അമൃതകലാശനയോഗസൂത്രധാരൻ=അമൃതകലയെ ഭക്ഷിക്കുന്ന യോഗാഭ്യാസം നടത്തിച്ചിരുന്നവൻ. നാരായണഗുരു സ്വാമികൾക്കും കുഞ്ഞൻ ചട്ടമ്പി സ്വാമികൾക്കും ഖേചരിമുദ്രയെ ഉപദേശിച്ച ഗുരുനാഥൻ. അമിതരസാത്ഭുതമാർന്ന=കണക്കില്ലാതുണ്ടായ ആനന്ദത്തേയും അത്ഭുതത്തേയും സ്വീകരിച്ചു. അമൃതം=(ഇവിടെ) ആനന്ദബാഷ്പം. ശശാങ്കകോടികല്പൻ=കോടിചന്ദ്രന്മാർക്കു തുല്യമായ ശീതളദ്യുതിയോടുകൂടിയവൻ.

‘സകലകലാംഗമനോഹരാത്മ’നമ്പ്യാ’-
രകമലരിങ്കലടക്കിവെച്ചകാവ്യം
പകലവവന്ദ്യമശേഷസൂക്ഷ്മവിദ്യാ-
നികരധരാത്മ ചരിത്രമേവമോതി. 2

(ശ്ലോകം.)

‘ശിശുഗുരു’വൊത്തു വിശിഷ്ടരാജയോഗം
പശുപതിഭാഗനിവൻ പരിഗ്രഹിച്ചു,
പശുപപുരന്ധ്രിവിദേഹലക്ഷ്മി പോറ്റും
ശിശുവരമൌക്തികമായുയർന്നു വാണു. 3

---

2. സകലകലാംഗമനോഹരാത്മൻ=സകല കലാശാസ്ത്രസ്വരൂപൻ. അകമലരിങ്കൽ=മനസ്സിൽ. പകലവവന്ദ്യം=ആദിത്യനുംകൂടി വന്ദിക്കുവാൻ യോഗ്യമായ. അശേഷസൂക്ഷ്മവിദ്യാനികരധരാത്മചരിത്രം=ഒട്ടൊഴിയാതുള്ള സൂക്ഷ്മവിദ്യാസമൂഹത്തെ ധരിച്ചിരിക്കുന്ന ഗുരുദേവൻറെ ചരിത്രം.

3. ശിശുഗുരു=കുഞ്ഞൻ ചട്ടമ്പിസ്വാമികൾ. “ശിശുനാമഗുരോരാജ്ഞാം” എന്നൊരുദിക്കിൽ നാരായണഗുരുസ്വാമികൾ തന്നെ പറഞ്ഞിട്ടുണ്ട്. വിശിഷ്ടരാജയോഗം=പരിശുദ്ധമായ രാജയോഗത്തിൻറെ അഭ്യാസം. പശുപതിഭാഗൻ=വിഷ്ണു; ശിവൻറെ പകുതിഭാഗം വിഷ്ണുവാണെന്നുണ്ട്. പശുപപുരന്ധ്രി=മായാദേവി. വിദേഹലക്ഷ്മി=വിദേഹകൈവല്യലക്ഷ്മി. ശിശുവരമൌക്തി

'അരുളിനപോലെ ദിനേശനാം നിശാന്ത-
പ്പൊതളുമകൈതവ ദിവ്യ വിശദരൂപം;
ഗുരുവരഭക്തനു ദശ്നം കൊടുപ്പാ-
നരുമയിലാൎന്ന മഹാൻ ഭജിച്ചകാലം. 4
'അറിവിലുദിച്ചു തഴച്ചു ലോകമുണ്ടാം
മറികളമാനുഷയോഗദൃക്കുമൂലം,
കറകലരാതെയറിഞ്ഞു തീൎത്തുരക്കും
മറയവനായ് കരൾകെട്ട ശിഷ്യവൎയ്യൻ. 5

---

കം=ശ്രേഷ്ഠനായ ശിഷ്യ. ധൎമ്മസ്ഥാപനത്തിന്നു അവതരിച്ച ഉണ്ണിയെപ്പോലെ വളൎന്നു.

4. അരുളിനപോലെ=യോഗശാസ്ത്രത്തിലെ കല്പനക്കനുസരിച്ചു; ഗുരുവിൻെറ ഉപദേശത്തിനൊത്തവണ്ണം. നിശേശപ്പൊതൾ=ചന്ദ്രനായ ദേവൻ. പരമാൎത്ഥമായതും അലൌകികമായതുമായ മഹനീയരൂപം. ഗുരുവരഭക്തൻ=ഗുരുവരനായിരിക്കുന്ന ഭക്തൻ. ദശ്നം=പ്രത്യക്ഷദശ്നം. അരുമയിൽ=മനോഹരതയിൽ. സൂൎയ്യചന്ദ്രാദികളിൽ ദൃഷ്ടിയെ ഉറപ്പിച്ചു മനസ്സിനെ ഏകാഗ്രപ്പെടുത്തുന്ന ഒരു സമ്പ്രദായം യോഗാഭ്യാസത്തിലുണ്ടു. ആ വക അവസരങ്ങളിൽ ആ ഗോളദേവതകൾ ഒരു ദിവ്യാകൃതി അഭ്യാസഫലസിദ്ധിയിൽ ദശിപ്പിക്കുകയും ചെയ്യും.

5. മറികൾ=സമ്പ്രദായങ്ങൾ. അമാനുഷയോഗദൃക്ക=ദിവ്യവിലോചനം; ബിന്ദുനേത്രം. മറയവൻ=ബ്രാഹ്മണൻ. ബിന്ദുനേത്രംമുഖേന പല ദിവ്യദശനങ്ങ

'അനുദിനമാന്തരദീപ്തി വിന്ദുനേത്ര-
ത്തിനു തനിയേ വഴിവെട്ടിയാത്മരൂപം,
ജനന മെട്ടത്തതിമോദമേകി വിദ്യാ-
ജനനികൊള്ളത്തിവിശുദ്ധസിദ്ധിജാലം. 6

'പരഹൃദയസ്ഥിതി, ദൂരദൃഷ്ടിയെന്നി-
ത്തരമനുഭൂതികളായ സിദ്ധിപൂരം;
കരണകരാങ്കുരമായുദിച്ചു ദിവ്യോ-
ല്ലൂര ഗുരുവിൻ മഹിമാവനന്തമായി. 7

---

ളും യോഗാഭ്യാസാവസരത്തിൽ ഉണ്ടാകാറുണ്ട്. ഇതു ഏകദേശം സ്വപ്നസദൃശമാണെങ്കിലും തന്നിൽ നിന്നാണു ആ ലോകം ഉത്ഭവിച്ചതെന്നും തന്നിൽ തന്നെ ആയതു അടങ്ങിയെന്നും അറിയുവാൻ കഴിയും. ക്ഷണത്തിൽ വേദാന്തസാരാനുഭവസ്ഥനാകയാൽ സ്വാമിപാദങ്ങൾ ഗുരുവിനെ അത്യധികം തൃപ്തിപ്പെടുത്തിയിട്ടുണ്ടു.

6. ആന്തരദീപ്തി=ആത്മപ്രകാശം ആത്മരൂപം ജനനമെട്ടത്തു=തന്റെ രൂപത്തെ തനിക്കു വിന്ദുനേത്രപ്രകാശമദ്ധ്യത്തിൽ ദർശിപ്പാൻ സാധിച്ചു; ആത്മാകാരദർശനം ലഭിച്ചു. അതിമോദമേകി=ആനന്ദം ലഭിച്ചു. വിദ്യാജനനി=അവിദ്യാനാശകാരിണിയായ വിദ്യാശക്തി. വിശുദ്ധസിദ്ധിജാലം=സാത്വീകവൃത്തിയിലുള്ള സർവ്വസിദ്ധികളെയും.

7, പരഹൃദയസ്ഥിതി=അന്യന്റെ ഹൃദയം ഗ്രഹിക്കൽ. ദൂരദൃഷ്ടി=അന്യദേശങ്ങളിൽ കഴിയുന്നകാർയ്യങ്ങ

'ത്രിപുടിയിലാത്മവികാസമാർന്നു താന-
ത്രിപുടിമയൻ ഗുരുവെന്നു കണ്ടറിഞ്ഞു,
ചപലതതീർന്നു സമസ്തമാത്മരൂപാ-
മപരിമിതാകൃതി കണ്ടു ബോധഭൂമി. 8
'മദനഹരാലയ നഗ്നവേഷയായ് തൻ-
പദപരിസേവ പരിഗ്രഹിച്ചൊരിക്കൽ,

---

ൾ പ്രതിബന്ധംകൂടാതെ ഗ്രഹിക്കൽ. അനുഭൂതികൾ= അനുഭവങ്ങൾ. കരണകരാങ്കുരമായുദിച്ചു=അന്തഃകരണത്തിന്റെ പരിശുദ്ധവികാസം ഹേതുവായിട്ടു ഉത്ഭവിച്ചു. ദിവ്യോല്ലസദ്ഗുരുവിൽ=അമാനുഷശ്രേഷ്ഠനായ ഗുരുവിന്റെ അനന്തം=അളവറ്റതു്.

8. ത്രിപുടിയിൽ=ജ്ഞാതൃജ്ഞേയജ്ഞാനത്തിൽ; അറിയുന്നവൻ അറിയപ്പെടുന്ന വസ്തു അറിവു എന്നിവയിൽ. ആത്മവികാസം=സ്വവികാസം; ജീവന്റെ വികാസം. ത്രിപുടിമയൻഗുരു=ഈശ്വരൻ. ചപലതതീർന്നു=സംശയം നശിച്ചു. സമസ്തമാത്മരൂപാമപരിമിതാകൃതി=സ്വയം ബ്രഹ്മമെന്ന അവസ്ഥ. ബോധഭൂമി=ജ്ഞാനസ്വരൂപൻ. യോഗാഭ്യാസത്താൽ തമോഗുണപ്രധാനവും രജോഗുണപ്രധാനവുമായ ആവരണവും വിക്ഷേപവും നശിച്ചു സാത്വികമായ സജാതീയ അന്തഃകരണവൃത്തിയാൽ അഹംബ്രഹ്മാസ്മി എന്ന ജ്ഞാനം ഉച്ചാവസ്ഥയിൽ സ്വാനുഭവപ്പെടുത്തി.

കദനകരററിട്ടുമാറുപാസന ശ്രീ-
സദനവിളക്കു കൊളുത്തി വത്സനാക്കി; 9
'ഹരികലയാണിവനെന്നറിഞ്ഞു നാനാ-
സുരവരരും മുനിമാരുമൊന്നുപോലെ,
പരവുമിളാതലവും ഗ്രഹിക്കുമോമൽ
പരമവിലോകനനെബ്ഭജിക്കയായി. 10

(യുഗ്മകം.)

'പരവെളിതന്നിലെരിഞ്ഞു വിശ്വമെല്ലാം
പരിചൊടകന്നുലയിപ്പതുംധരിച്ചു,

---

9. മദനഹരാലയ=പരമേശ്വരി. നഗ്നവേഷയായി=ദിഗംബരയായി. തൻപദപരിസേവപരിഗ്രഹിച്ചു=ദേവിയുടെ പാദശുശ്രൂഷയെ സ്വീകരിച്ചു. കദനം=ദുഃഖം. ഉപാസനശ്രീസദനവിളക്കു കൊളുത്തി=പരംബ്രഹ്മതേജസ്സുളവാക്കി. വത്സനാക്കി=കുമാരനാക്കി. ഇഷ്ടാതീതമായ അനുഭവം മഹാദേവിയുടെ അനുഗ്രഹത്തോടുകൂടിയുണ്ടായി ലോകാചാര്യനായി സ്വാമികൾ പ്രശോഭിച്ചു.

10. ഹരികല=വിഷ്ണുവിന്റെ കല. നാനാസുരവരർ=പലവിധദേവന്മാർ. പരവും ഇളാതലവും=സൂക്ഷ്മലോകവും സ്ഥൂലലോകവും. പരമവിലോകനൻ=ദിവ്യദൃഷ്ടിയുള്ളവൻ. അവതാരമൂർത്തികൾക്കും നാരദാദിമഹർഷികൾക്കും സ്ഥൂലവും സൂക്ഷ്മവും ഒന്നിച്ചുഗ്രഹിക്കത്തക്കദിവ്യദൃഷ്ടികളുണ്ട്.

കരളിഹസൃഷ്ടികഴിപ്പതും ഗ്രഹിച്ചി-
ട്ടരുളുവനാകൃതിയിന്ദ്രജാലമാക്കി; 11
'തടിതരിയാറുലയിച്ചു സിദ്ധിമൂലം
വടിവിലതീന്ദ്രിയവസ്തുവായ്‌വിളങ്ങി'
ജഡിലജനത്തിനു രക്ഷചെയ്യുവാനി-
പ്പടിപിറകായതഹോ! ജഡീഭവിച്ചു; 12

---

11. പരവെളി=ബ്രഹ്മതേജസ്സ്. എരിഞ്ഞു=നശിച്ചു. വിശ്വമെല്ലാം= ലോകംമുഴുവനും. കരൾ=(ഇവിടെ) അന്തഃകരണം. ഇന്ദ്രജാലമാക്കി=മിഥ്യാജ്ഞാനമാക്കി. ബ്രഹ്മതേജസ്സ് അന്തർമുഖവൃത്തിയിൽ നില്ക്കുന്ന അന്തഃകരണത്തിൽ പ്രകാശിക്കുംതോറും ലോകം മങ്ങിത്തുടങ്ങുകയും ക്രമേണ പരംതേജസ്സ് മാത്രമാവുകയും ചെയ്യും. ഇതിനിടയിൽ പലപ്പോഴും യോഗികൾ അന്തഃകരണം പല നൂതനലോകങ്ങളും സൃഷ്ടിച്ചും അനുഭവിച്ചും ലയിപ്പിച്ചും കൊണ്ടിരിക്കുന്നതും കാണും.

12. തടി=ശരീരം. സിദ്ധി=യോഗസിദ്ധി. അതീന്ദ്രിയവസ്തു=സൂക്ഷ്മശരീരസ്വരൂപി. ജഡിലജനം=പ്രാകൃതാദിജനം. ഇപ്പടി=ഇപ്പോൾകാണുന്ന രീതിയിൽ. ജഡീഭവിച്ചു=സ്ഥൂലമായിഭവിച്ചു. മഹാസിദ്ധികൾ ഉത്ഭവിക്കുന്ന അവസരത്തിൽ സ്ഥൂലശരീരംകൂടി സൂക്ഷ്മശരീരമായി മാറുകയും മറ്റും ചെയ്യാറുണ്ട്. അണിമാദിസിദ്ധികൾ ഉണ്ടായിരുന്ന മഹാത്മാവായിരുന്നു ഗുരുസ്വാമികൾ എന്നു സിദ്ധിക്കുന്നു.

'സകലകലാനിധിശാസ്ത്രതത്വമെല്ലാ-
മകലുഷമോതി വികല്പഹീനവൃത്തി;
പകലവരശ്മികണക്കലോകരെല്ലാം
വികലതതീൎത്തു വിശുദ്ധവൃത്തരാക്കി. 13

(വിശേഷകം.)

'അനുചരരെഗ്ഗുരുകാത്തുരക്ഷചെയ്താ-
നനുഭവമേവനു മാത്മദൃക്കണൎത്തി,
മനുജനമാനസവള്ളി ലോകപുഷ്പം
ഘനരസമാൎന്നതഴന്നിതെന്നുകാട്ടി; 14

---



13. സകലകലാനിധി=സകലകലകൾക്കും ഇരിപ്പിടമായവൻ; വേദാന്താദിശാസ്ത്രങ്ങൾ സ്വാനുഭവപ്പെടുത്തിയവൻ. അകലുഷം=തെളിവായി. വികല്പഹീനവൃത്തി=ശുദ്ധാന്തഃകരണവൃത്തിയോടു കൂടിയവൻ. പകലവൻ=സൂൎയ്യൻ. വികലതതീൎത്തു=അജ്ഞാനം നീക്കി. വിശുദ്ധവൃത്തരാക്കി=പരിശുദ്ധസ്വഭാവത്തോടു കൂടിയവരാക്കി അനുഭവസ്ഥനായതുകൊണ്ടു സംശയം കൂടാതെ വേദാന്തസാരം മുതലായവ ഉപദേശിച്ചു അനുചരന്മാൎക്കു സംശയനിവൃത്തിയുണ്ടാക്കി അവരെ പരിശുദ്ധവൃത്തരാക്കി.

14. അനുചരന്മാർ=അന്തേവാസികൾ. ആത്മദൃക്കണൎത്തി=അന്തഃകരണത്തെ അന്തൎമുഖവൃത്തിയിൽനിൎത്തി ആത്മതേജസ്സിനെ അനുഭവപ്പെടുത്തി. മാനസവള്ളി=മനസ്സാകുന്ന വള്ളി. ലോകപുഷ്പം=ലോകമാക

‘സ്വയമിഹ വിഷ്ണുവിധാതൃശംഭുപോലെ
ജയമിയലുന്നവരെന്നു ബോധമേകി,
നയമൊടു ചിദ്ഘനമാം പ്രപഞ്ചസാരം
വയമറിവാനനുഭൂതി തന്നുപോയി. 15
‘രസഗതികണ്ടുലകർക്കു നാന്മറപ്പൂ-
രസനിരചേർത്ത സുസൂക്തിമാമരന്ദം,
വ്യസനഹൃദന്തമകററുമാറു തൂകും
വസതി മഹാഗുണമോക്ഷഭൂമിപിന്നെ, 16

---

ന്ന പൂവിനെ. ഘനരസമാർന്നു=വർദ്ധിച്ച രസത്തോടുകൂടി. അനുചരന്മാർക്കും മനസ്സുകളിൽ ലോകത്തെ ജനിപ്പിക്കുന്നു എന്ന വിഷയം സ്വാനുഭവപ്പെടുത്തി.

15. സ്വയം=തനിയെ. ഇഹ=ഇവിടെ. വിഷ്ണുവിധാതൃശംഭു=വിഷ്ണുവും ബ്രഹ്മാവും ശിവനും. ജയമിയലുന്നവർ=മായയിൽ വലയാത്തവർ. ചിദ്ഘനം=ചിത്തിന്റെ ഘനരൂപം. പ്രപഞ്ചസാരം=ലോകരഹസ്യം. വയം=ഞങ്ങൾ. അനുഭൂതി=അനുഭവം. അനുചരന്മാരെക്കൂടി അനുഭവസ്ഥന്മാരാക്കിയതു കണ്ടിട്ട് “സർവ്വം ചിദ്ഘനമേവച” എന്ന വാക്യസാരം-ഗുരുക്കന്മാർ ഉരചെയ്ത സ്വാനുഭവത്തെ-ഉദ്ദീപിപ്പിച്ചു ധർമ്മസ്ഥാപനം ചെയ്തതു കണ്ടു തൃപ്തരായി.

16. രസഗതി=അഭിരുചി, വാസന. ഉലകർ=മാലോകർ. നാന്മറ=ഋക്, യജുസ്, സാമം, അഥർവ്വണം എന്നീ നാലു വേദങ്ങൾ. സൂക്തി=വേദവാക്യം. മാമരന്ദം=നല്ല പൂന്തേൻ. വ്യസനഹൃദന്തം=മനോദുഃഖം.

'വടിവിലതീന്ദ്രിയഭൂതി, ലോകതത്ത്വാ-
ല്ലൂടരുചികണ്ടറിയുന്നഹംസയോഗം,
'കഠിനതമം വ്രതമാർന്നുറച്ചു കാമ-
ക്കടിലനെവെന്നവിലോകനം വിടർത്തി, 17

'സുരപുരിതൊട്ടവ, ശിഷ്യഭക്തിമൂലം
വിരവൊടുയോഗമിഴിക്കുനേർക്കണെത്തി,
നരകമുടച്ചു പരാത്മസൌഖ്യമേകം
വരമരുൾചെയ്തു പരംപദം ഗമിച്ചു! 18

(വിശേഷകം.)

---

ഉക്ഷം=വർഷിക്കും. വസതി=ഗൃഹം. മോക്ഷഭൂമി=മോക്ഷത്തിന്നിരിപ്പിടമായവൻ, മോക്ഷത്തെ കൊടുക്കുന്നവൻ.

17. അതീന്ദ്രിയഭൂതി=ഇന്ദ്രിയങ്ങളെ അതിക്രമിച്ച വിഭൂതിയോടുകൂടിയവൻ. ലോകതത്ത്വാല്ലൂടരുചി=ലോകത്തിന്റെ തത്ത്വത്തെ ഗ്രഹിപ്പിക്കുന്ന ശ്രേഷ്ഠമായ പ്രകാശം. ഹംസയോഗം=ഒരു യോഗത്തിന്റെ പേര്; ഹംസന്മാർ പരമ്പരയായി ഉപദേശിച്ചുവരുന്ന ആത്മോപദേശവിദ്യ. വ്രതമാർന്ന=അനുഷ്ഠിച്ച. കാമക്കടിലനെവെന്നവിലോകനം=വിന്ദുനേത്രം; ഭ്രൂമദ്ധ്യനേത്രം; ജ്ഞാനവിലോചനം. ഈ നേത്രം വികസിക്കുമ്പോൾ ലോകമോഹം മിഥ്യയാകും.

18. ശിഷ്യഭക്തി=ശിഷ്യന്മാരുടെ ഭക്തി. യോഗമിഴി=സ്വാനുഭവദൃഷ്ടി. പരാത്മസൌഖ്യം=ആനന്ദം. പരംപദം=ബ്രഹ്മപദം. സുരലോകാദികളെയും അമാനുഷന്മാരായ സൂക്ഷ്മശരീരികളെയും ദർശിപ്പാൻ യോഗിക്കു

‘സ്വയമനുഭൂതിയിലാത്മദൃക്കുവെച്ചും,
നയമൊടനുഗ്രഹവാണിയുച്ചരിച്ചും,
നിയതിയെവാക്കിലടക്കിവാണസച്ചിൻ-
മയനുടെപാദരസംസദാലസിപ്പൂ! 19

‘ജഡമജഡാത്മകമെന്നുശാസ്ത്രി,ധർമ്മം
‘ജഡമിവ’യെന്നിഹഗൗതമൻമുനീന്ദ്രൻ,
ജഡമഥചിദ്ഘനമെന്നുതന്നെ വിദ്വാ-
ദ്ധനറിവിൻമുഖവാദമേവമോർത്താ? 20

---

സാധിക്കുന്നതാണ്. ഇവയെല്ലാം തന്നിൽനിന്നു ഉത്ഭവിക്കുന്നതായും തന്നിൽ തന്നെ ലയിക്കുന്നതായും അനുഭവമാകും.



19. അനുഭൂതി=അനുഭവം; ബ്രഹ്മജ്ഞാനാനുഭവം. ആത്മദൃക്ക്=അന്തർമുഖമായ മനോവൃത്തി. നിയതി=പ്രകൃതി. സച്ചിന്മയൻ=ഈശ്വരൻ; ഇവിടെ പ്രത്യക്ഷദൈവം. പാദരസം=പാദതീർത്ഥം. ലസിപ്പൂ=ശോഭിപ്പൂ.

20. ജഡവിജഡാത്മകം=ലോകം ജഡാത്മകമായ പഞ്ചഭൂതാദികളും ആത്മാവും കലർന്നതെന്നു നൈയായികാദിവാദികൾ പറയുന്നു. ധർമ്മം ജഡമിഹ=ധർമ്മവും ജഡവുമെന്നു ഗൗതമാദികൾ (ബുദ്ധമതസിദ്ധാന്തികൾ പറയുന്ന പ്രകൃതിവാദവും ഇതോടുയോജിക്കുന്നു.) ജഡമഥചിദ്ഘനം=ജഡം തന്നെ ഒരു ബോധത്തിൽ ഭാനംചെയ്യുന്നതല്ലാതെ മറ്റൊന്നുമില്ലെന്നു അനുഭവസ്ഥന്മാരായ ജ്ഞാനികൾ (ഇതു വേദാന്തപക്ഷം) സിദ്ധാന്തിക്കുന്നു. ഇപ്രകാരം ശാസ്ത്രവാദങ്ങൾ നാനാപ്രകാരത്തിലാകുന്നു.

'മതഗതിയുമുഖമകററിനിൎത്തുവാനും,
മതരുചി ജീവിതശക്തിയാക്കുവാനും,
ഗതിപുലരുംപടി ജീവിതംനയിച്ചാൽ
മതി,മതമേതിലുമെന്നുചൊന്നതാനോ, 21

'അടിമുടിചൊന്മലരോടിടഞ്ഞ രശ്മി-
ച്ഛടചിതറിച്ചുപെരും തപസ്സുചെയ്യും,
നെടിയശരീരമനങ്ങിടാതെവെച്ചും
സ്ഫുടമചലാലയഭാഗി പാഠമേകി. 22

(വിശേഷകം.)

'മുഖകമലത്തിലെഴുന്ന കാന്തിയും സൽ-
സുഖകരദീപ്തികൊളുത്തിടുന്നകണ്ണും
അഗതിയിലമ്പിലെഴും സ്വവാണിയും ത-
ന്നലമൊഴിവാനകതാരിലോൎക്കുമോരും! 23

---

21. മതഗതി=മതത്തിന്റെ ആവശ്യകത. മതരുചി=മതാചാരത്തിങ്കലുള്ള പ്രതിപത്തി. ജീവിതശക്തി=ജീവിതപ്രയോജനം. ഗതി=മോക്ഷം.

22. അടിമുടി=ആപാദചൂഡം. രശ്മിച്ഛട=കിരണസമൂഹം. അചലാലയഭാഗി=ശിവന്റെ അൎദ്ധഭാഗി=ശിവന്റെ പകുതിഭാഗം അംഗീകരിച്ചിരിക്കുന്നവൻ; വിഷ്ണുവിന്റെ അവതാരമായവൻ. വിവേകിയായ മനുഷ്യൻ മോക്ഷേച്ഛയോടുകൂടി ഈശ്വരസാക്ഷാൽകാരം ചെയ്യുന്നതാണു ശരിയായ പാഠം എന്നു മനസ്സിലാക്കി.

23. മുഖകമലം=താമരപ്പൂപോലുള്ള മുഖം. സൽ

‘സംസാരനാശനമതാശയവാണിനാനാ
സംസത്തിലാത്മരുചിവെച്ചുഫലേച്ഛവിട്ടോൻ,
ഹിംസാധിരാജനടികമ്പിട്ടമാറനന്തം
ഹംസപ്രവീരനഴകോട്ടുപിടിച്ചുവെന്നു, 24
‘ശങ്കാപഹംപ്രണയമാണ്ടുരമിച്ചിരുന്നാ-
ശംഖംമുഖംബത! കുമാരിയുമത്യനല്പം,
ഇംഗാധിയാണ്ടുതിരയാം തലയിട്ടലച്ചും
സംഘട്ടനാലുമഴലോതിയലഞ്ഞിടുന്നു! 25

---

സുഖകരദീപ്തി=സൽസുഖത്തെ ഉണ്ടാക്കുന്നപ്രകാശം. അഗതി=ശാന്തി ലഭിക്കാത്തവൻ. സുവാണി=സാന്ത്വനവാക്കു. തന്നഘം=തന്റെ പാപം. ആത്മജ്ഞാനിമാരെ ധ്യാനിക്കുന്നതും പാപശാന്തിയെ ഉണ്ടാക്കുന്നതാകുന്നു.

24. സംസാരനാശനമതാശയവാണി=ജനനമരണദുഃഖത്തെ നശിപ്പിക്കുന്ന ആത്മജ്ഞാനോപദേശവാക്കോടുകൂടിയവൻ. നാനാസംസത്തിൽ=നാനാപരിഷത്തുകളിൽ. ആത്മരുചി=ആത്മപ്രകാശം; സാന്നിദ്ധ്യം. ഫലേച്ഛവിട്ടോൻ=നിഷ്കാമകർമ്മി; ഫലം ഇച്ഛിക്കാതെ സ്വധർമ്മം അനുഷ്ഠിക്കുന്നവൻ. ഹിംസാധിരാജൻ=കാലൻ. അനന്തം=ബ്രഹ്മം; ആകാശം. ഹംസപ്രവീരൻ=പരമഹംസർ; വലിയ അരയന്നം.

25. ശങ്കാപഹം=സംശയം കൂടാതെ. പ്രണയം=സ്നേഹം. രമിക്ക=സന്തോഷിക്ക; ആനന്ദിക്ക. ശംഖംമുഖം=സ്വാമികൾ തപസ്സുചെയ്തിരുന്ന ഒരു കടൽ തീരപ്രദേശം. കുമാരി=കന്യാകുമാരി; ഇവിടെയും തപസ്സു

പരമപദവരിഷ്ഠശ്രൈഷ്ഠ്യമുണ്ടായിവന്നാൽ
പരമവനുലകോൎത്തിദ്ധൎമ്മമോതാൻപ്രയാസം
പരമപുരുഷനാകും മുക്തയോഗിക്കിതെല്ലാ
മറിവുമതുളിവാഴാംശുദ്ധധൎമ്മംവിടാതെ.' 26

രാമൻപിള്ളസമസ്തപണ്ഡിതശിരോ–
രത്നം സദാ സജ്ജനാ–
രാമൻ നിശ്ചലദാസയോഗി സുരലോ–
കസ്ഥിതന്മാരാണോരിവർ,

---

ചെയ്തിരുന്നിട്ടുണ്ടു. അത്യനല്പം=വളരെ അധികം. ഇം
ഗാധി=വൎദ്ധിച്ച വ്യസനം. സംഘട്ടനം=കൂട്ടിമുട്ടൽ; തി
രകൾ വഴിക്കു വഴി ഉയൎന്നു മാറുന്നതിന്നുപുറമെ ചിലതു
കൂട്ടിമുട്ടാറുമുണ്ടു.

26. പരമപദവരിഷ്ഠശ്രൈഷ്ഠ്യ=ആത്മജ്ഞാനാ
നുഭവത്തിൽ ഉയൎന്നസ്ഥാനത്തിൽ എത്തിയ വരിഷ്ഠന്റെ
ശ്രേഷ്ഠമായ അവസ്ഥയിൽ ഇരിക്കുന്നു എങ്കിൽ. പരമവ
നു=പിന്നീട്ടു അവനു. ഉലകോൎത്ത്=ഉലകത്തെ ചിന്തി
ച്ചു. ഈ ജ്ഞാനോപദേശതത്വങ്ങളെ വിചാരം ചെയ്തു.
ഓതാൻ=ഉപദേശിപ്പാൻ; പറയുവാൻ. മുക്തയോഗി=
കൎമ്മകൃത്തായ അവതാരമൂൎത്തി. ശുദ്ധധൎമ്മം=ആരൂഢ
ന്റെ നില; നിത്യജ്ഞാനാനുഭവം. ജ്ഞാനയോഗികൾ
ശുദ്ധാതീതന്മാരായി മഹാസമാധി ചെയ്യാറാണു് പതിവു്,
എന്നാൽ മുക്തയോഗികൾ ആരൂഢന്മാരായും ധൎമ്മോ
പദേഷ്ടാക്കളായും വൎത്തിക്കും.

27. രാമൻപിള്ളനാരായണഗുരുസ്വാമികളെ

ശ്രീമദ്യോഗകലാവിലാസവിജയം
ഹാ ഹന്ത! കേട്ടാദരാൽ
സോമശ്രേണികരാങ്കുരാലയപദം
ചിന്തിച്ചു വന്ദിച്ചുപോൽ. 27

ഇതി

**ആചാൎയ്യൻ**

ഗുരുവരാന്തശോചനം

എന്ന നാലാം ഉച്ഛ്വാസം

**സമാപ്തം.**

---



കാവ്യാദികൾ പഠിപ്പിച്ച ഗുരുനാഥൻ. സമസ്തപണ്ഡിതശിരോരത്നം=മഹാവിദ്വാൻ. സജ്ജനാരാമൻ=സജ്ജനങ്ങൾക്കു പൂങ്കാവായിരിന്ന മഹാൻ. നിശ്ചലദാസയോഗി=നാരായണഗുരുസ്വാമികളുടെ ശിഷ്യനായി ജീവിച്ചു മുമ്പേതന്നെ സമാധിയടഞ്ഞിട്ടുള്ള ഒരു ദിവ്യാത്മാവു. സ്വൎല്ലോകൎഷിത്വം=സ്വൎഗ്ഗലോകത്തിൽ ഋഷികളാകുവാനുള്ള അവസ്ഥ. ശ്രീമദ്യോഗകലാവിലാസവിജയം. ശ്രീയോടുകൂടിയതായ യോഗശാസ്ത്രത്തിലെ കലാവിലാസംകൊണ്ടുള്ള ആനന്ദപ്രാപ്തിയെ. സോമശ്രേണികരാങ്കുരാലയപദം=അനേകപൂൎണ്ണചന്ദ്രന്മാൎക്കുള്ള കിരണങ്ങളുടെ ഉത്ഭവത്തിനു നിലയനമായ പാദത്തെ; ശ്രീനാരായണഗുരുസ്വാമികളുടെ പാദത്തെ.

# ആചാൎയ്യൻ

## ഷൺമുഖദാസവിലാപം

എന്ന

### അഞ്ചാം ഉച്ഛ്വാസം.



ശിഷ്യമുനി പശുപമഹേശ്വര-
ശിശുപദസേവകൻ കലാകലസ്വാന്തൻ,
ശിശിരദ്യുതിശതകല്പൻ
ശിശിരേതരചിത്തമാൻവന്നാചിരം. 1

സുരജനമെന്നല്ലവിടെ-
സ്സുരമുനിമാരും, സുരേന്ദ്രനുമെറവും
നരകാന്തകകലയാകും
നരമുനിതന്നെസ്സുമനസ്സൎപൂജിച്ചു. 2

---

ടിപ്പണം:— ശിഷ്യമുനി=കുഞ്ഞൻ ചട്ടമ്പി സ്വാമികൾ, പശുപമഹേശ്വര ശിശുപദസേവകൻ=പശുപന്റെയും മഹേശ്വരശിശുവിന്റെയും പാദസേവയോടു കൂടിയവൻ. പശുപൻ=വിഷ്ണു; ശിവൻ. ശിശിരദ്യുതിശതകല്പൻ=നൂറു ചന്ദ്രന്മാരോടു തുല്യൻ. ശിശിരേതരചിത്തം=ഉഷ്ണിച്ച ചിത്തം; തിടുക്കത്തോടുകൂടിയ മനസ്സ്. അചിരം=വേഗത്തിൽ.

2. സുരജനം=ദേവന്മാർ. സുരമുനിമാർ=ദിവ്യമഹാമുനിമാർ. സുരേന്ദ്രൻ=ദേവേന്ദ്രൻ. നരകാന്തകകല=വിഷ്ണുവിന്റെ കല. നരമുനി=നരാവതാരം ചെയ്ത മുനി. വിഷ്ണു നരമുനിയും, നാരായണമുനിയും ആയി അവതരി

സഹസാസുരഗുരുതന്നൊടു
സഹതാപംവാർത്തുവാർത്തുശിഷ്ടഗുരുതാൻ
'സഹജാഗാകൃതിചരിതം
സഹപാഠിശ്രേഷ്ഠനൊന്നുചൊന്നിതിദം. 3

"ലോകസുഖത്തിൽ വിരക്താ-
ലോകനമിട്ടും,പ്രപഞ്ചപീഡകളിൽ
നാകസുഖത്തെക്കണ്ടും
നാകലചിത്തൻവളർന്നുഗുരുദേവൻ. 4

---

ച്ചിട്ടുള്ളതുപോലെ അഥവാ അർജ്ജുനനായും, കൃഷ്ണനായും അവതരിച്ചിട്ടുള്ളതുപോലെ ധർമ്മസ്ഥാപനത്തിനു വേണ്ടി നരകല കുഞ്ഞൻ ചട്ടമ്പി സ്വാമികളായും നാരായണകല നാരായണഗുരുവായും അവതരിച്ചിരിക്കുകയാണു്.

3. സഹസാ=ഉടനെ. സുരഗുരു=ദേവഗുരു, ബൃഹസ്പതി. സഹജാഗാകൃതി ചരിതം=സഹജാഗാകൃതിയായ നാരായണഗുരുവിന്റെ ചരിത്രം. സഹപാഠിശ്രേഷ്ഠൻ=സഹപാഠികളിൽ വെച്ചുശ്രേഷ്ഠൻ. കുഞ്ഞൻ ചട്ടമ്പിസ്വാമികളും നാരായണഗുരുസ്വാമികളും അയ്യാവുസ്വാമി (അയ്യാസ്വാമി)കളുടെ അടുക്കൽനിന്നും യോഗാഭ്യാസം സഹപാഠികളായിട്ടാണു് ഗ്രഹിച്ചിട്ടുള്ളതു്.

4. ലോകസുഖത്തിൽ=ലൌകികസുഖങ്ങളിൽ. വിരക്താലോകനം=വൈരാഗ്യദർശനം. പ്രപഞ്ചപീഡ

“അണിമാദികളണിവോനു-’
മണുകീടംതാനുമൊന്നുപോൽതന്നെ,
അണിയാംപ്രണവത്തിൻപൊരു-
ളണുകാണുകജാലമോതിഗുരുവര്യൻ. 5

---

കളിൻ=ലോകസംബന്ധമായി അനുഭവിക്കേണ്ടിവരുന്ന ദുഃഖങ്ങളിൽ. നാകസുഖം=സ്വർഗ്ഗീയമായസുഖം; പൂർണ്ണാനുഭവം; നിത്യസുഖം. നാകലയചിത്തൻ=സ്വർഗ്ഗത്തിൽ ലയിച്ചിരിക്കുന്ന ചിത്തത്തോടുകൂടിയവൻ. ഗുരുദേവൻ=ആചാര്യന്മാർക്കുകൂടി ദേവനായിരിക്കുന്നവൻ. ലോകസുഖത്തിൽ മുഴുകിപ്പോയാൽ പരമാനന്ദപ്രാപ്തി ലഭിക്കായ്കയാൽ അതിൽ വൈരാഗ്യം ശീലിച്ചും ലോകസംബന്ധമായി അനുഭവിക്കേണ്ടിവരുന്ന ശീതാതപാദികളും മറ്റും നിത്യസുഖത്തെ കാംക്ഷിച്ചിരുന്ന മോക്ഷേച്ഛുവാകയാൽ സന്തോഷപൂർവ്വം സഹിച്ചുംകൊണ്ടു ഗുരുസ്വാമികൾ വളർന്നു.

5. അണിമാദികളണിവോൻ=അണിമ, മഹിമ, ഗിരിമ, ലഘിമ, ഈശിത്വം, വശിത്വം എന്നീസിദ്ധികളുള്ളവൻ. അണുകീടം=അതിസൂക്ഷ്മപ്രായമായ കീടങ്ങൾ. അണിയാം=നിരയാം. പ്രണവത്തിൻ പൊരുൾ=ബ്രഹ്മം; ആത്മാവു. അണുകാണുകം=ഏറ്റവും അണുകം, സൂക്ഷ്മകണം ഗുരുവര്യൻ=നാരായണഗുരുസ്വാമികൾ. എല്ലാജീവജാലങ്ങളും പരമാത്മാവിന്റെ വിഭാഗങ്ങളാകുന്നു അഥവാ എല്ലാം ആത്മാക്കളാകുന്നു.

"ഉഴവുനടത്തുംപുല്ക്കസ-
നഴറിത്തല്ലിതെളിക്കവേചെന്നു
പഴുതറ്റൊന്നുംപ്രണയാൽ
പഴകിയപോലെതെളിച്ചുപശുപാലൻ. 6
"ഹിംസവിലക്കിമഹാഗുരു
ഹംസപ്രവരൻചെറുപ്പകാലത്തിൽ,
സംസാരാതിസനാതന-
"സംസാരത്താൽസദാപിരാജിച്ചു. 7
"മതംഗേശ്വരഗതിയാം
മാതാവോടൊത്തു"പൊങ്ങലിട്ടു"ചിരം,

---

6. പുല്ക്കസൻ=പുലയൻ. ഉഴറിത്തല്ലി=വലിച്ചടിച്ചു. പശുപാലൻ=വിഷ്ണുവിന്റെ ആഭയോടുകൂടിയവൻ. ഒരവസരത്തിൽ കന്നുപൂട്ടുന്ന ഒരു പുലയൻ കന്നിനെ കഠിനമായി തല്ലിനടത്തുന്നതു കണ്ടിട്ടു ഗുരുസ്വാമികൾ തല്ലാതെ തന്നെ നടത്തിച്ചു കാണിച്ചിട്ടുണ്ടു്.

7. ഹിംസ=ദ്രോഹം; ജന്തുഹിംസ. ഹംസപ്രവരൻ=പരമഹംസൻ. സംസാരാതി=ജനനമരണത്തെ നശിപ്പിക്കുന്നവൻ. സനാതന സംസാരത്താൽ=നിത്യധർമ്മോപദേശത്താൻ. സദാപി=എല്ലായ്പ്പോഴും തന്നെ. രാജിച്ചു=ശോഭിച്ചു. ജന്തുബലി ഗുരുസ്വാമികൾ പലവിധത്തിലും നിൎത്തൽ ചെയ്യിച്ചിട്ടുണ്ടു്.

8. മാതംഗേശ്വരൻ=വലിയ ആന. പൊങ്ങൽ=വയലുകളിൽവെച്ചു നടത്തുന്നതും നിവേദ്യത്തോടുകൂ

ജാതാനന്ദംമഴതൻ
"ജാതകമെഴുതിച്ചുപോന്നഗ്രജവീരൻ. 8
"തന്നെപ്പൂജിച്ചാലിഹ
തന്നോടൊവ്വാതുണ്ണാക്കമെന്നേവം,
ചൊന്നഥപൂജാദ്രവ്യം
ചെന്നുഭുജിച്ചാൻകുമാരവടിവായോൻ. 9
"സിദ്ധർമുനീശ്വരരീശ്വര-
സിദ്ധാനന്ദംപുലർത്തിവർണ്ണിപ്പോർ
സിദ്ധാന്തിച്ചുലകോത്തര-
സിദ്ധാന്തത്തെപ്പുലർത്തിടുമവരാനിൽ 10

---

ദിയതുമായ ഒരു പൂജ; ഇതു അക്കാലത്തു തിരുവിതാംകൂറിൽ ചില ഭാഗങ്ങളിൽ നടപ്പുണ്ടായിരുന്നു. അചിരം=വേഗത്തിൽ. ജാതാനന്ദം=ഉണ്ടായിട്ടുള്ള ആനന്ദത്തോടുകൂടി. ജാതകമെഴുതിച്ചു=ജന്മഫലം പ്രത്യക്ഷമാക്കി· പൊങ്ങൽ മഴയുണ്ടാകുവാൻ ചെയ്യുന്ന കർമ്മമാണ്. സ്വാമിപാദങ്ങളും ചെറുപ്പത്തിൽ മാതാവോടുകൂടി ഈ കർമ്മം ചെയ്യുവസരത്തിൽ സുഖമായി മഴയുണ്ടായിട്ടുണ്ട്.

9. എന്നേവം=എന്നിപ്രകാരം. പൂജാദ്രവ്യം=ഇവിടെ നിവേദ്യം. കുമാരവടിവായോൻ=ബാലകരൂപമെടുത്തിരിക്കുന്നവൻ; സുബ്രഹ്മണ്യനെപ്പോലുള്ളവൻ.

10. സിദ്ധർ=സിദ്ധജനങ്ങളും. മുനീശ്വരർ=മഹാമുനിമാർ: ഈശ്വരസിദ്ധാന്തം=പരമാത്മജ്ഞാനം;

"മതിയാംകുവലയതാരിൻ-
മതിയാംസദ്വിദ്യശാരദാചരണം,
മതിയാംപടിവർക്കലയിൽ
മതിഹോമിച്ചോനണച്ചമുനിദേവൻ. 11
"കലിയുഗകഠിനമുടച്ചോരു
കലിതതപോരാശിവന്നതില്ലെന്നോ?
കളകവി"ഗീതി"യതുകളെ-
കളമക്കേടായമാനുഷ്യൻവാണു! 12

---

ഈശ്വരബോധം. സിദ്ധാന്തിച്ചു=നല്ലവണ്ണം പരിശ്രമിച്ചു. ഉലകോത്തരസിദ്ധാന്തം=ലോകാതീതസിദ്ധാന്തം; അമാനുഷികജ്ഞാനം. ഗുരുസ്വാമികൾക്കു പല അവസരങ്ങളിലും സിദ്ധന്മാരും, മുനീശ്വരന്മാരും പ്രത്യക്ഷമായി പല ഉപദേശങ്ങൾ കൊടുക്കുകയും സന്ദേഹനിവൃത്തികൾ വരുത്തുകയും മറ്റും ഉണ്ടായിട്ടുണ്ട്.

11. മതിയാം=ബുദ്ധിയാകുന്ന. കുവലയതാർ=കരിങ്കൂവളപ്പൂവ്. മതിയാം=ചന്ദ്രനാകും. സദ്വിദ്യ=അവിദ്യാനാശത്തെ ചെയ്യുന്ന വിദ്യ. ശാരദാചരണം=ശാരദാദേവിയുടെ പാദം. മതിയാംപടി=തൃപ്തികരമാകുംവണ്ണം. മതിഹോമിച്ചോൻ=മതിയെ ഈശ്വരാർപ്പണമാക്കി ലയിപ്പിച്ചവൻ. ശാരദാദേവിയുടെ പ്രതിഷ്ഠ വർക്കലയിൽ ഗുരുസ്വാമികൾ ലോകോപകാരാർത്ഥം ചെയ്തിട്ടുണ്ട്.

12. കലിയുഗകഠിനം=കലികാലത്തിന്റെ കഠിനത. കലിതതപോരാശി=തപസ്സുകളെല്ലാം ചേർന്ന ഉ

"നാരായണഗുരുവുലകിൻ-
നാരായാധാരിതൻവിയോഗത്താൽ,
നാരാചമോ? മനസ്സിൽ
നാരായംതന്നെയോ? തറക്കുന്നു! 13
"അവനിക്കതിഭാരംപോ-
ത്തവനവനൊന്നല്ലബുദ്ധിയാംസ്വാത്മം,
കവനാകലഹംകളവാൻ
കവനകലാപൻലസിച്ചുഗുരുവര്യൻ. 14
"നവഗുരുവായ് മരുവുന്നു!
നവദർശനഭൂമിതാൻസമാധിവശാൽ,

---

ങ്കലെട്ടത്തു പോലുള്ളവൻ. വിഗീതി=അപകീർത്തി. ഉൾക്കുളുർകളെക്കൂട്ട്=മനസ്സിന്നു ആനന്ദത്തെ ഉണ്ടാക്കുന്നോള്. അമാനുഷൻ=ഗുരുസ്വാമികൾ. കലികാലത്തു സംഭവിച്ച അധർമ്മത്തെ ഗുരുസ്വാമികൾ പരിഹരിച്ചു.

13. ഉലകിൻ നാരായാധാരി=ഈശ്വരൻ, നാരാചം=ക്രൂരമ്പു. നാരായം=എഴുത്താണി.

14. അവനി=ഭൂമി. അതിഭാരം=വലിയഭാരം. കവനകലാപൻ=മഹാകവി, തത്വജ്ഞാനത്താൽ ആത്മാനന്ദം ഉണ്ടാക്കുന്നകവിയാണ് ഏററവും ശ്രേഷ്ഠം; ഈ സംഗതിയിൽ ഗുരുസ്വാമികളുടെ കവിത കവനകലയുടെ പരമാവധിയെ പ്രാപിച്ചതാണ്. ലസിച്ചു=ശോഭിച്ചു.

15. നവഗുരുവായ്=നവീനാചാര്യനായി. നവദർശനഭൂമി=നവീനസമ്പ്രദായത്തിൽ ഈശ്വരജ്ഞാനം ഉ

ഇവിധം പരിണാമം കെ-
ണ്ടിവരോ! കഷ്ടം ഭയന്നു ദുഃഖിപ്പൂ! 15
"ശിവമിഹ നന്മയിലരുളാൻ
ശിവലിംഗത്തിൽ ഗിരീശ വടിവാൎന്നു,
ഭവഭയമഖിലമകറ്റും
ഭവകായാൎദ്ധൻ രമിപ്പു ദൈവതമായ്. 16
"കാടകസാധുമതത്തിൻ-
കാടകമെല്ലാം കളഞ്ഞു തെളിയിച്ചു,
നാടകമെല്ലാമാസ്തിക-
നാടകമാക്കിത്തിരിച്ചു യതിവീരൻ. 17

---

പദേശിക്കുന്ന മഹാത്മാവു. ഗുരുസ്വാമികൾ സമാധിചെയ്തു എന്നു സ്ഥൂലദൃഷ്ടിക്കു തോന്നുന്നുവെങ്കിലും അവിടത്തെ ചൈതന്യം ഭക്തന്മാരുടെ മനസ്സിൽ പ്രത്യക്ഷമാണ്. അഥവാ അവിടത്തെ സമാധിസ്ഥലത്തു ശിവലിംഗപ്രതിഷ്ഠ ചെയ്തിരിക്കുന്നതുകൊണ്ടു അവിടുന്നു ഇപ്പോഴും ലോകാചാൎയ്യനായി ചൈതന്യത്തോടുകൂടി ശോഭിക്കുന്നുണ്ട്.

16. ശിവം=ശുഭം. അരുളാൻ=കൊടുക്കുവാൻ. ശിവലിംഗത്തിൽ=ശിവലിംഗം പ്രതിഷ്ഠിച്ചിട്ടുള്ളതിൽ. ഭവഭയം=ജനനമരണദുഃഖം. ഭവകായാൎദ്ധൻ=ശിവന്റെ അൎദ്ധഭാഗം സ്വീകരിച്ചിരിക്കുന്നവൻ; വിഷ്ണു; ഗുരുസ്വാമികൾ.

17. കാടകസാധു=ആരണ്യത്തിൽ ചുറ്റിയന്ന

"ആരണരറിവിനരുപ്പു-
ന്നാരണശൂന്യംപരാത്മമാംപ്രണവം
കാരണരൂപംമായാ-
ക്കാറണയാത്തോൻപരംപദംചേർന്നു. 18

"മായാമാനുഷകായം
മായാനായികയെത്തന്നീതന്നോ,
മായേ!നിന്നുടെകാര്യം
മായാതിങ്ങേററുഹന്ത!സദ്ബോധം. 19

"ജനനംധനമാഢ്യതപം
ജനതാഹ്ലാദംകളിപ്പതൊത്തളികിൽ,

---

സന്യാസി. കാടകം=തെററു. ആസ്തികനാടകം=ഈശ്വരവിശ്വാസപ്രതിപത്തിയുടെ കളി. യതിവീരൻ=സന്യാസിശ്രേഷ്ഠൻ.

18. ആരണൻ=ബ്രാഹ്മണൻ. ആരണശൂന്യം=പ്രസിദ്ധമാംവണ്ണം വാദപ്രതിവാദം അററതു. പരാത്മവേദാന്തം=പരംസ്വരൂപത്തെ ദർശിപ്പിക്കുന്ന വേദങ്ങളുടെ അന്ത്യപ്രയോജനം. കാരണരൂപം=സർവ്വകാരണസ്വരൂപം; ബ്രഹ്മം. മായക്കാറണയാത്തോൻ=മായയാകുന്ന കളങ്കം ചേരാത്തവൻ.

19. മായാമാനുഷകായം=മായാമനുഷ്യന്റെ ശരീരം. മായാമനുഷ്യൻ=അവതാരമൂർത്തിയായ ഗുരുസ്വാമികൾ. സദ്ബോധം=മായയെ നശിപ്പിക്കുന്ന ബ്രഹ്മജ്ഞാനം.

ഘനനംചൂടലത്തി തീ–
‘മനനംകണ്ണീർകയപ്പുതൊഴുദികിൽ; 20
‘പ്രകൃതിക്കീവിധമകവും
പ്രകൃതംപൂറവുംവിരുദ്ധമാവുകയാൽ,
സുകൃതിമഹാഗുരുമായാ–
വികൃതിമറിച്ചോൻഗമിച്ചതീതരസൻ. 21
(യുഗ്മകം)

സത്തുമസത്തുംപോക്കും
ചിത്താകുംതാനതീതചിത്തനിദം
മുത്താംജ്ഞാനമുരച്ചാൽ
മുത്താൎന്നീടാമിതാണുബോധലയം. 22

---

20. ആഢ്യതപം=പ്രഭതപം. തീമനനം=വ്യസനപൂർവ്വമുള്ള വിചാരം. കണ്ണീർ കയപ്പു=കരച്ചിൽ.

21. പ്രകൃതിക്കു=ലോകസ്വഭാവത്തിനു. സുകൃതിമഹാഗുരു=നാരായണഗുരുസ്വാമികൾ. മായാവികൃതി മറിച്ചോൻ=മായാവികാരങ്ങളെല്ലാം നശിപ്പിച്ചവൻ. അതീതരസൻ=ലോകാതീതമായ സുഖത്തെ അനുഭവിക്കുന്നവൻ; ബ്രഹ്മാനന്ദി.

22. സത്തു്=ബ്രഹ്മം. അസത്തു്=മായ; പ്രപഞ്ചം. ചിത്തു്=ജ്ഞാനം. അതീതചിത്തൻ=അന്തഃകരണാതീതജ്ഞാനി. മുത്താം=ശ്രേഷ്ഠമാം. മുത്താൎന്നീടാം=ആനന്ദം അനുഭവിക്കാം. ബോധലയം=വിജ്ഞാനമായ വിലയം.

“മറകളുരപ്പൊരുപാദം
മറവുകൾതീൎക്കുന്നതായസംവാദം
തരുമൊയിനിയിപ്പാദം
കരണകളുൎപ്പൂവൊടിണുനിഭേദം? 23

കൎമ്മംസ്വബോധമിവരണ്ടുമൊരേവഴിക്കു
ധൎമ്മപ്രദീപരുചികണ്ടുനയിപ്പതത്രേ!
നിൎമ്മത്സരപ്രണയിനിൎമ്മലവൃത്തിയാലീ-
മൎമ്മംജഗത്തിലവിരുദ്ധമണച്ചിരുന്നു. 24

നലമതഗതിയോഗക്ഷേത്രവിദ്യാലയംതൊ-
ട്ടലഘുതരമിണങ്ങുംധൎമ്മലക്ഷ്മീവിലാസം,
വിളയുമമലചിന്താരത്നമാംസ്വാമിരൂപം
തെളിവിലിനിമനസ്സല്ലാതെകണ്ണെന്നുകാണും? 25

---

23. മറകൾ=വേദങ്ങൾ. ഈ പാദം=ഈ ഗുരുസ്വാമിപാദം. കരണകളുൎപ്പൂവ്=അന്തഃകരണമാകുന്ന ശീതലസുമം. നിഭേദം=തുല്യമായി.

24. സ്വബോധം=ജ്ഞാനം. ധൎമ്മപ്രദീപരുചി=ധൎമ്മശാസ്ത്രമായ വിളക്കിന്റെ പ്രകാശം. നിൎമ്മത്സരപ്രണയി=പണ്ഡിതന്മാരിൽ സ്നേഹമുള്ളവൻ. നിൎമ്മലവൃത്തിയാൽ=പരിശുദ്ധമായ ആചാരങ്ങളാൽ. ഈ മൎമ്മം=ഈ ജീവിതരഹസ്യം. അവിരുദ്ധം=അന്യോന്യം തെററു കൂടാതെ.

25. നലമതഗതിയോഗക്ഷേത്രവിദ്യാലയം=നല്ലമതം, നടവഴി, യോഗാഭ്യാസം, ക്ഷേത്രസ്ഥാപനം, വിദ്യാലയസ്ഥാപനം എന്നിവ. അലഘുതരം=വളരെ. ധൎമ്മല

“നേരായജാതിമതസാരാംശമേകമിഹ
സാരാത്മതത്ത്വമഹിമയും,”
തേറാതലഞ്ഞമതിമാറാൻജഗത്തിലതി
ധീരാത്മബോധനിലയൻ,
കൂറാൽകഥിച്ചശമമാരാൽപുലർത്തിടിന
പാരാർന്നധർമ്മവചനം,
പരാശ്രയിക്കുമൊരുനാരായവേരഖില-
സാരാത്മമാമുനിമഹാൻ.”

---

കീർത്തിവിലാസം=ധർമ്മസ്ഥാപനങ്ങൾ കൊണ്ടുള്ള ഐശ്വര്യാഭിവൃദ്ധി. വിളയും=ഉണ്ടാകും. അമലചിന്താരത്നം=പരിശുദ്ധമായ ചിന്താമണി. മനസ്സല്ലാതെ കണ്ണെന്നുകാണും=സ്ഥൂലശരീരം സ്വാമികൾ ഉപേക്ഷിച്ചതുകൊണ്ടു സ്ഥൂലനേത്രത്തിനു വിഷയമല്ല, എന്നാൽ കാണ്മാൻ സാധിച്ചിട്ടുള്ളവർക്കും അഥവാ അല്ലാത്തവർക്കും ഭക്തിപൂർവ്വം ധ്യാനിച്ചാൽ മനസ്സിൽ ആ സ്വാമികളുടെ സ്വരൂപം പ്രത്യക്ഷപ്പെടുത്തുവാൻ സാധിക്കും.

26. നേരായജാതിമതസാരാംശമേകം=നേരാംവണ്ണം നോക്കുന്നതായാൽ മനുഷ്യരുടെ ജാതിയെല്ലാം മനുഷ്യജാതിയിലും മതമെല്ലാം മതശാസ്ത്രത്തിലും നില്ക്കുന്നതാണ്. സാരാത്മതത്ത്വമഹിമയും ഏകം=ഈശ്വരമഹത്വവും ഒന്നുതന്നെ. തേറാതെ=അറിയാതെ. അതിധീരാത്മബോധനിലയൻ=നാരായണഗുരുസ്വാമികൾ. ശമം=സുഖം. ആരാൽ=വഴിപോലെ. പേരാർന്ന=ശ്രുതിപ്പെട്ട. ധർമ്മവചനം=ഒരു ജാതി, ഒരു മതം, ഒരു ദൈവം മ

നാരായണാഖ്യമുനിതൻചരിതംവിശുദ്ധ-
മാരാലണഞ്ഞുനരമാമുനിചൊന്നതെല്ലാം;
പാരംജനാൎദ്ദനമഹാഗിരിഹൎഷപൂരം
കോതംപടിക്കസുരരങ്ങുരസിച്ചുകേട്ടു. 26

ഇതി

## ആചാൎയ്യൻ

ഷൺമുഖദാസവിലാപം

എന്ന അഞ്ചാം ഉച്ഛ്വാസം

## സമാപ്തം.

---

നഷ്യന്ദ എന്ന നാരായണ ധൎമ്മവാക്യം. നാരായവേര്=മുഖ്യമായവേര്. അഖിലസാരാത്മം=എല്ലാതത്വങ്ങളുടെയും രൂപത്തോട്ടുകൂടിയതു്. ആമുനി=നാരായണഗുരുസ്വാമികൾ.

27. ആരാൽ=വേഗത്തിൽ. നരമാമുനി=കുഞ്ഞൻ ചട്ടമ്പിസ്വാമികൾ. ജനാൎദ്ദനമഹാഗിരി=വൎക്കല. ഹൎഷപൂരം=വൎദ്ധിച്ച സന്തോഷം.



# ആചാൎയ്യൻ

## മാതുലവിലാപം.

എന്ന

### ആറാം ഉച്ഛ്വാസം.

---

പരേതേശപരന്മാരെയോ, കാവ്യഭ്രൂവോ,
നരീക്ഷിപ്പുവേതാളസാമ്രാജ്യമോ, ഞാൻ;
പരംദേവതാവേശമുണ്ടാകകൊണ്ടോ?
പരാനന്ദദംകാച്ചുയോഗേക്ഷയാലോ? 1

പിതാവിന്ദ്രതുല്യൻ, സ്വമാതാശചിശ്രീ,
വ്രതാംഭോനിധിശ്രീലയംകണ്ടറിഞ്ഞോർ
പ്രതാപാക്കശീതാംശുപോലെത്രയോപേർ
ഹിതാകാരരാകാശമാൎഗ്ഗേണവന്നു! 2

---

ടിപ്പണം:— 1. പരേതേശപരന്മാർ=പിതൃദേവന്മാർ. കാവ്യഭ്രൂവ്=ഇവിടെ ആചാൎയ്യൻ എന്ന കാവ്യത്തിന്റെ ചമൽക്കാരവിഭാഗം. വേതാളസാമ്രാജ്യം=വിചിത്ര രൂപങ്ങളുള്ള മേഘങ്ങളിൽ വെറുതെ തോന്നുന്ന വിചിത്ര മൃഗവൃക്ഷാദിസമൃദ്ധി. ദേവതാവേശം=ദൈവതങ്ങളുടെ സംപ്രാപ്തി. പരാനന്ദദം=പൂൎണ്ണമായ ആനന്ദത്തെ ദാനം ചെയ്യുന്നതു. യോഗേക്ഷ=യോഗാഭ്യാസംകൊണ്ടുണ്ടായ ദൎശനം.

2. പിതാവു=ഗുരുസ്വാമികളുടെ അച്ഛൻ. ഇന്ദ്രതുല്യൻ=ദേവേന്ദ്രനോടു സദൃശനായിരിക്കുന്നവൻ. സ്വമാതാ=ഗുരുസ്വാമികളുടെ അമ്മ. ശചിശ്രീ=ശചീദേവി

നിരന്തംപിതൃശ്രേണിയെജ്ഞാനിതാനേ
സുരാകാരരാക്കീടുമെന്നത്രസത്യം;
പരാനന്ദബാഷ്പാംബുലത്തുള്ളിതുള്ളി-
ച്ചുരംചാരുവൈമാനികന്മാരിറങ്ങി!

സുരേന്ദ്രാൎദ്ധസിംഹാസനപ്രാപ്തരാവാ-
നൊരാൾക്കല്ലുതജ്ജന്മമൎപ്പിച്ചതോൎത്താ?
സ്വരൂപത്തിലീലോകമെല്ലാമിരിക്കും
വിരാൾക്കളെന്തുചെയ്തൂപദാനംഗ്രഹിച്ചോ? 4

യെപ്പോലുള്ള യോഗ്യതയോടു കൂടിയവർ. വ്രതാംബോനിധിശ്രീലയം=ഗുരുസ്വാമികളുടെ സമാധി. പ്രതാപാക്കശീതാംശു=കഠിനസൂൎയ്യനും ചന്ദ്രനും. ഹിതാകാരർ=ഇഷ്ടംപോലുള്ള ആകാരം സ്വീകരിക്കാവുന്നവർ. ആകാശമാൎഗ്ഗേണവന്നു=വിമാനചാരികളായോ മറ്റൊ ആകാശവീഥിയിൽക്കൂടി വന്നു.

3. നിരന്തം=അളവററ. പിതൃശ്രേണിയെ=പിതൃക്കളെ. ജ്ഞാനി=ആത്മജ്ഞാനി. സുരാകാരരാക്കീടും=ദേവത്വം സിദ്ധിപ്പിക്കും. ഒരു ആത്മജ്ഞാനി ഉണ്ടായാൽ 21 തലമുറ മുമ്പുവരെയുള്ള പിതൃക്കളുടെ ബന്ധംവിടുമെന്നു ശ്രുതിയുള്ള ആ പരമാൎത്ഥം ഇവിടെ പ്രത്യക്ഷത്തിൽ അനുഭവപ്പെടുന്നു. പരാനന്ദബാഷ്പം=പരിശുദ്ധമായ ആനന്ദംകൊണ്ടുണ്ടായ ബാഷ്പം. അരം=വേഗത്തിൽ. ചാരുവൈമാനികന്മാർ=മനോഹര വിമാനസഞ്ചാരികൾ.

4. സുരേന്ദ്രാൎദ്ധസിംഹാസനപ്രാപ്തർ = ദേവേന്ദ്രന്റെ സിംഹാസനത്തിൽ ഒപ്പം ഇരിപ്പാൻ യോഗ്യത

മഹാനത്രിവേശാദിവൈദ്യാവതാരൻ
മഹാരോഗനക്തഞ്ചരശ്രേണിഹന്താ!
മഹീപുണ്യനാരാമനാമാഭിരാമൻ
മഹീമുക്തനിന്ദ്രാഭനാനന്ദബാഷ്പൻ, 5
ഗുരുസ്വാമിതൻമാതുലൻ രാമവൈദ്യൻ
ഗുരുശ്രീചരിത്രങ്ങളോരോന്നുമോതി
പരംപ്രേതരാജാവുകൂപ്പുന്നദിവ്യ-
സ്വരൂപങ്ങൾകേൾക്കപ്പെടിക്കെവമോതി 6
(വിശേഷകം)

---

ഴുള്ളവർ. തജ്ജന്മം=ഗുരുസ്വാമികളുടെ ജന്മം. വിരാട്=വിരാട്ബ്രഹ്മം; സർവ്വസ്വരൂപി. അപദാനം=മാഹാത്മ്യം.

5. അത്രിവേശാദിവൈദ്യൻ = അത്രിവേശനായ ആദിവൈദ്യൻ. മഹാരോഗനക്തഞ്ചരശ്രേണിഹന്താ=വലിയ രോഗങ്ങളാകുന്ന രാക്ഷസക്കൂട്ടത്തെ ഹനിക്കുന്നവൻ; മഹാവൈദ്യൻ. മഹീപുണ്യൻ=ലോകത്തിൽസർവ്വപുണ്യത്തോടും കൂടിയിരുന്നവൻ. രാമനാമാഭിരാമൻ=രാമനെന്ന പേർകൊണ്ടു കീർത്തിപ്പെട്ടവൻ. മഹീമുക്തൻ=ഭൂമിയിൽനിന്നും മോചിച്ചിരിക്കുന്നവൻ. ഇന്ദ്രാഭൻ=ഇന്ദ്രനെപ്പോലെ ശോഭിക്കുന്നവൻ. ആനന്ദബാഷ്പൻ=പൂർണ്ണസന്തോഷംകൊണ്ടുണ്ടായ ബാഷ്പത്തോടു കൂടിയവൻ.

6. ഗുരുശ്രീചരിത്രങ്ങൾ=ലോകഗുരുവിന്റെ പ്രശസ്തിയേറിയ ചരിത്രങ്ങൾ. പ്രേതരാജാവു കൂപ്പുന്ന ദിവ്യസ്വരൂപങ്ങൾ=മരണമില്ലാത്തവർ.

"മഹാനീചമായുള്ളനാചാരവാസ്സാ-
ലഹോ! ദുർജ്ജനംമത്സരക്കുത്തടിക്കെ,
മഹീദേശികാ! സാധു"വംശസ്ഥ"ബാഹോ!
മഹീപുണ്യമാംതാവൽപദശ്രീജയിപ്പൂ! 7

"നവശ്രീലസിപ്പിച്ചനാത്മംകെടുത്തും
ഭവൽപാദകല്പദ്രുമത്തേൻകഴിക്കും,
അവർണ്ണക്കൊരോണോത്സവംനീട്ടിനന്നായ
ഭവിപ്പിച്ചൊരജ്ജന്മതാരംജയിപ്പൂ! 8

"സദാചെമ്പഴന്തിപ്രദേശത്തിലാത്തം
മുദാചേതമാരായപുണ്യംവിതപ്പാൻ

---

7 സാധുവംശസ്ഥബാഹോ = താഴ്ന്ന ജനങ്ങളെ ഉയർത്തിയവനെ; സന്ന്യാസവംശസ്ഥാപകനെ. മഹീപുണ്യമാം = ഭൂമിയുടെ പുണ്യമായിരിക്കുന്ന. താവൽപദശ്രീ = അവിടത്തെ പാദപ്രകാശം

*. നവശ്രീ = നൂതനമായ ചൈതന്യം. ഭവൽപാദകല്പദ്രുമത്തേൻ = അവിടത്തെ പാദമാകുന്ന കല്പകവൃക്ഷത്തിന്റെ തേൻ. അവർണ്ണർ = ചാതുർവർണ്ണങ്ങളിൽ ചേരാതെ നില്ക്കുന്ന ഹിന്ദുക്കൾ. സ്വാമിപാദങ്ങൾ ചിങ്ങത്തിൽ ചതയം നക്ഷത്രത്തിലാണ് ജാതനായത്. ആ ദിവസത്തെ അവർണ്ണർ ചിങ്ങത്തിലെ തിരുവോണത്തോടൊപ്പം കേമമായി ആദരിച്ചു വരുന്നു.

9 ചിദാനന്ദം = ജ്ഞാനാനന്ദം. ദിവ്യാപദാനപ്രദാനാവതാരം = അലൌകികമാഹാത്മ്യങ്ങളെ പ്രദാനം ചെയ്യുന്ന അവതാരം, സ്വാമിപാദങ്ങൾ ചെമ്പഴന്തി

ചിദാനന്ദമേകനാദിവ്യാപദാനാ-
പ്രദാനാവതാരംവിശുദ്ധംജയിപ്പൂ! 9
ചിരം"മാടനാശാന്റെ"മാത്താമരപ്പൂ-
നിറംപൂണ്ടിടാനുംരസംചേർത്തിടാനും,
പരം"കുട്ടിയമ്മ"ശയശ്രീമലർക്കും
വരംചേർത്തസന്താനരത്നംജയിപ്പൂ! 10
"ചെറുപ്പത്തിലേപേട്ടുകായ്ക്കുന്നതെങ്ങിൻ
മരത്തിന്നലപ്പേട്ടുകെട്ടിക്കളിച്ചു,
"വെറുംപേട്ടുപോകട്ടെ"യെന്നോതി,മാനോ-
ല്ലൂരംനൽഫലംചേർത്തബാലൻജയിപ്പൂ! 11
"പുലച്ചാളയിൽക്കത്തിവെട്ടിത്തിളച്ചി-
ട്ടിളക്കാതെപോകുന്നതാഹന്ത!കണ്ടു,
അലംസാധുസംരക്ഷചെയ്യുന്നമൂലം
കലംകത്തിപോകാതെവീണ്ടോൻജയിപ്പൂ! 12

---

യിൽ അവതരിച്ചു അവിടം പലതും ഇപ്പോഴും സന്ദർശിച്ചുവരുന്നുണ്ടു.

10. മാടനാശാൻ=സ്വാമിപാദങ്ങളുടെ പിതാവാകുന്നു. വയൽവാരംകുട്ടിയമ്മ മാതാവുമാണ്. ആശയശ്രീമലർ=മനസ്സ്. സന്താനരത്നം=വിശിഷ്ടസന്താനം.

11. മാനോല്ലൂരം=വലിയ മാനത്തോടുകൂടി. പേട്ടുകായ്ക്കുന്ന ഒരു തെങ്ങിനെ കുട്ടിപ്രായത്തിൽതന്നെ സ്വാമിപാദങ്ങൾ അനുഗ്രഹിച്ചു നല്ല നാളികേരം കായ്പിച്ചിട്ടുണ്ടു.

12. പുലച്ചാള=പുലയന്റെ വീട്. സാധുസം

"ജനംപുണ്യസംസ്കാരമാംഭാവിഭാഗ്യം
ധനംനേടിവെക്കേണമെന്നോൎക്കുവാനായ്,
അനന്യസ്വഭാവംജനിച്ചന്നതൊട്ടീ-
ഘനസ്വാന്തനിൽകണ്ടതെന്നുംജയിപ്പൂ! 13

"സമത്വംസദാചാരവുംസത്യവുംസൽ-
പ്രമാണാത്മനാമുണ്ണിപാലിച്ചമൂലം,
ക്രമത്താൽസ്വലോകത്തിലാശ്ചൎയ്യഭൂവായ്
രമിച്ചുള്ളകല്യാണബാലൻജയിപ്പൂ! 14

"ഒരിക്കൽശ്രവിക്കുന്നതും,കാണ്മതുംസം-
ഭരിക്കുന്നതായ്കണ്ടവിദ്യാൎത്ഥിലോകം,
മരിക്കുംവരെക്കുംമറക്കാതുരപ്പാ-
ചരിത്രപ്രസിദ്ധന്റെപാദംജയിപ്പൂ! 15



---

രക്ഷ=സാധുക്കളെ നല്ലവണ്ണം രക്ഷിക്കൽ. വീണ്ടോൻ=ഇറക്കിവെച്ചവൻ; രക്ഷിച്ചവൻ.

13. പുണ്യസംസ്കാരം=സുകൃതത്തിന്റെ കല. ഭാവിഭാഗ്യം=വരുവാനിരിക്കുന്ന സുകൃതഫലം. അനന്യസ്വഭാവം=മററുള്ളവൎക്കില്ലാത്ത സ്വഭാവം. ഘനസ്വാന്തൻ=മഹാശയൻ.

14. സൽപ്രമാണാത്മനാം=വേദപ്രമാണസ്വരൂപനാകുന്ന; ബ്രഹ്മജ്ഞാനാത്മകനാകുന്ന. കല്യാണബാലൻ=മംഗളാത്മകനായ കുമാരൻ.

15. വിദ്യാൎത്ഥിലോകം=വിദ്യാൎത്ഥിസമൂഹം. ചരിത്രപ്രസിദ്ധൻ=ചരിത്രത്തിൽ പ്രസിദ്ധനായവൻ, പ്രസിദ്ധചരിത്രത്തോടുകൂടിയവൻ.

"കളിച്ചുംജപിച്ചുംമഹാഭക്തബാലൻ
വെളിപ്പെട്ടശാസ്ത്രങ്ങളെല്ലാംപഠിച്ചും,
കളിക്കോപ്പെടുക്കാതെകൌമാരമുൾപ്പൂ-
ന്തളിർക്കാലമാക്കികഴിച്ചോൻജയിപ്പൂ! 16
"പരംബ്രഹ്മമാകുന്നസാക്ഷാൽസ്വരൂപം
വരംചിന്ത്യമുൾക്കൊണ്ടുലോകപ്രഭാവം
കരംനീട്ടിമാടുന്നമായാവിലാസോ-
ല്ലൂരംപൂണ്ടിരിക്കാതെവാണോൻജയിപ്പൂ! 17
അമർത്ത്യസ്വഭാവങ്ങളാൽശാന്തിഭാരം
സമർപ്പിച്ചുമത്യന്തനിസ്സാരന്മാർ
ന്നമിക്കുന്നിഹാഗൃഹസ്ഥത്വംകഴിച്ചാ-
ശ്രമംതീർത്തലോകൈകവന്ദ്യൻജയിപ്പൂ! 18

---

16. മഹാഭക്തബാലൻ=ഏററവും ഈശ്വരവിശ്വാസിയായിരുന്ന കുമാരൻ. വെളിപ്പെട്ട=പ്രസിദ്ധപ്പെട്ട; അച്ചടിപ്പിക്കപ്പെട്ട. ഉൾപ്പൂന്തളിർക്കാലമാക്കികഴിച്ചോൻ=മാനസികമായ വികാസത്തോടുകൂടി വളർന്നവൻ.

17. സാക്ഷാൽ സ്വരൂപം=ശരിയായ ആകാരം. വരംചിന്ത്യം=ഏററവും ചിന്തിക്കപ്പെടുവാൻ യോഗ്യമായതു്. ലോകപ്രഭാവം=ലൌകികാകർഷണീയ സ്വഭാവത്തെ. മായാവിലാസോല്ലൂരം=വർദ്ധിച്ച മിഥ്യാവിലാസം; അനിത്യങ്ങളിലെ വർദ്ധിച്ച ചേഷ്ടകൾ.

18. അമർത്ത്യസ്വഭാവങ്ങളാൽ=അമാനുഷപ്രകൃതങ്ങളാൽ. ശാന്തിഭാരം=പരമമായ സന്തുഷ്ടിയെ. അത്യ

"വിഷംമൂത്തുമത്താൎന്നിട്ടുംഘോരസൎപ്പം
വിഷപ്പല്ലുണക്കാതെമാറുന്നകൊണ്ടും
വിശപ്പേറുമീററപ്പുലിപ്പേടനാററി
ച്ചാശിക്കാതെമാറിത്തിരിക്കുന്നകൊണ്ടും, 91
"സ്വയംബ്രഹ്മമാകുന്നയോഗാത്മകൎമ്മം
നയംപൂണ്ടുതെററാതെയൂററംഗ്രഹിച്ചു,
ജയംകൊണ്ടുനാസാഗ്രനേത്രംഉറന്നും–
ഭയംവിട്ടുസംസിദ്ധനായ്ത്തീൎന്നകൊണ്ടും, 20
"മരുത്തിൻകരുത്തിങ്ങടക്കിപ്പിടിച്ചു–
പ്പെരുത്തുഗ്രമാകുംതപശ്ശക്തികൊണ്ടും
വരുംമത്സരേച്ഛുക്കളെന്നുംനമിച്ചു–
പ്പെരുംപുണ്യപൂൎണ്ണത്തിടമ്പേ! ജയിപ്പൂ! 21
(വിശേഷകം)

---

ന്തനിൎമ്മത്സരന്മാർ=മഹാപണ്ഡിതന്മാർ. ജിഹ്വാഗ്രനൃത്തം കഴിച്ചും=പ്രസംഗങ്ങൾ ചെയ്തും. ലോകൈകവന്ദ്യൻ=ലോകഗുരു.

19. ഘോരസൎപ്പം=ഭയങ്കരനായഫണി. വിഷപ്പല്ലുണക്കാതെ=കൊത്താതെ. ഈററപ്പുലിപ്പേട=പെററുകിടക്കുന്ന പുലി. ആശിക്കാതെ=ഭക്ഷിക്കാതെ.

20. യോഗാത്മകൎമ്മം=യോഗസ്വരൂപമായ പ്രവൃത്തി; യോഗാഭ്യാസമായ തന്റെ പ്രവൃത്തി. നാസാഗ്രനേത്രം=ബിന്ദുനേത്രം. സംസിദ്ധൻ=പരമമായ സിദ്ധികളോടുകൂടിയവൻ.

21. മരുത്തിൻ കരുത്തിങ്ങടക്കിപ്പിടിച്ചു=പ്രാണനെയടക്കി. മത്സരേച്ഛുക്കൾ=മത്സരബുദ്ധികൾ. പു

"ധരാനന്ദമത്യല്പമിക്കാലദേശം
സുരാകാരവുംകൂടിനില്ക്കുന്നമൂലം
സുരാധീശസമ്പത്തുപുല്ലാക്കി, വിശ്വം
ഒരാകാരനായ് തീർന്നദേവൻജയിപ്പൂ! 22

"മഹാനർക്കനിസ്സൗരസംമണ്ഡലംകോ-
ത്തഹോ! വാണിടുംപോലെത്രായിരങ്ങൾ
മഹാസൂരനാംജാലികൻകയ്യിലേന്തും
മഹാമായികാകാരമാരാഞ്ഞറിഞ്ഞു, 23

"ചിദാനന്ദവിത്തായിമായാവിനാശം
സദാചെയ്തിടുംബ്രഹ്മബോധംവളർത്താൻ
ഇദാനീന്തനന്മാർക്കസിദ്ധിച്ചസാക്ഷാൽ
നിദാനാളിരാമന്റെനാമംജയിപ്പൂ! 24

---

ണ്യപൂർണ്ണത്തിടമ്പു=സുകൃതത്തിന്റെ മുഴുവനായ പ്രതിബിംബം.

22. ധരാനന്ദം=ലോകത്തിലെ സുഖം. അത്യല്പം=വളരെ ചുരുക്കം. കാലവും ദേശവും സുരാകാരത്തെയും കൂടിയിരിക്കുന്നു എന്നു വെച്ചാൽ സുരന്മാർ ഒക്കാലബന്ധത്തോടുകൂടി ഉണ്ടാകുന്നവരും നശിക്കുന്നവരും എന്നു താല്പര്യം. സുരാധീശസമ്പത്തു പുല്ലാക്കി=ഇന്ദ്രപട്ടത്തെ നിസ്സാരമാക്കി. വിശ്വം ഒരാകാരനായ് തീർന്ന ദേവൻ=വിരാട് സ്വരൂപനായ മഹാത്മാവു; കാലദേശാതീതനായ ജ്ഞാനി.

23. സൗരസം മണ്ഡലം=സൂര്യനും സൂര്യനെ സംബന്ധിച്ച ഗ്രഹങ്ങളും അടങ്ങിയ മണ്ഡലം. മഹാ

"കന്നിക്കുംകുതുകാൽസ്വബോധമെവനും
യാചിക്കുമെന്നാകിലോ,
കന്നിക്കുംകറവാറുരച്ചമുനിയാം
നാരായണൻദേശികൻ,
തന്നിൽതന്നൊന്നിലീനവൃത്തിയിലെഴു-
ന്നാരാമ്യസദ്ചിദ്വ്യയീ-
മന്നിൽചേർത്തു; മഹർഷിധർമ്മനികരം
നീണാൾജയിച്ചീടുമേ! 25

"സ്വാതന്ത്ര്യത്തെബ്‌ഭജിച്ചീടണമഖിലജനം
പൂർണ്ണസമ്പത്തരാമി-
ങ്ങാതങ്കംവിട്ടിരിപ്പാനിവിധമരിമയിൽ-
ക്കാഹളംചേർത്തുവാണോൻ

---

സൂരൻ=മഹാസവിതാവു, ബ്രഹ്മം. മഹാമായികാകാരം=മൂലപ്രകൃതിയുടെ സ്വഭാവം.

24. ചിദാനന്ദവിത്തു്=ജ്ഞാനാനന്ദത്തിന്നു കാരണഭൂതൻ. മായാവിനാശം=മായയെ നശിപ്പിക്കൽ. ബ്രഹ്മബോധം=പരബ്രഹ്മജ്ഞാനം. ഇദാനീന്തനന്മാർ=ഇപ്പോഴും ഉള്ളവർ. നിദാനാഭിരാമൻ=കാരണനായി ശോഭിക്കുന്നവൻ.

25. കന്നിക്കും കുതുകാൽ=വർദ്ധിച്ച സന്തോഷത്തോടുകൂടി. സ്വബോധം=ആത്മജ്ഞാനം. കന്നിക്കും കറവാറു=ഒട്ടും കുറവു വരുത്താതെ. ദേശികൻ=ആ

പൂതസ്വാന്തൻ, നശിക്കുംപടിയടിമമന–
സ്സാൎന്നലോകത്തിനെല്ലാം
ചേതഃസംതൃപ്തിചേൎത്താൻ, യതിജനപതിഭൂ–
ദേവവന്ദ്യൻജയിപ്പൂ!” 26

ഗുരുകുലപിതൃവൎഗ്ഗംസൽസമാധിസ്ഥപുണ്യോ–
ല്ലൂരമഹിതനിലാവിൽതനൊന്നൂത്താടുമാറിൽ

---

പാൎശ്വൻ. നിലീനവൃത്തിയാൽ=വിലയിച്ച രീതിയിൽ. സദ്വിദ്യ=ബ്രഹ്മവിദ്യ. മഹൎഷിധൎമ്മനികരം=യതിശ്വരന്മാരുടെ ധൎമ്മങ്ങളുടെ സമൂഹം.



26. പൂൎണ്ണസ്വാതന്ത്ര്യം പൂൎണ്ണസ്വതന്ത്രതാകുന്ന അതായതു ബന്ധാതീതമായ പരമസുഖമാകുന്നു. ആരിമയിൽ=മനോഹരമാം വൎണ്ണം. പൂതസ്വാന്തൻ=പരിശുദ്ധമായ ഹൃദയത്തോടുകൂടിയവൻ. ലോകത്തിനു=ജനത്തിനു. ചേതഃ സംതൃപ്തി=മനസ്സിനു സമാധാനം. യതിജനപതിഭൂദേവവന്ദ്യൻ=യതികളാലും ജനപതികളാലും ഭൂദേവന്മാരാലും വന്ദിക്കപ്പെടുവാൻ യോഗ്യൻ.

27. ഗുരുകുലപിതൃവൎഗ്ഗം=ശ്രീനാരായണഗുരുസ്വാമികളുടെ ജന്മഗോത്രങ്ങളായ മാതൃവംശത്തിലേയും പിതൃവംശത്തിലേയും പിതൃദേവന്മാർ. സൽസമാധിസ്ഥപുണ്യോല്ലൂരമഹിതനിലാവിൽ=ജ്ഞാന സമാധിസ്ഥമായ വൎദ്ധിച്ച പുണ്യമാകുന്ന പരിപൂതനിലാവിൽ. പരമഗു

പരമഗുരുചരിത്രംചാരുഗീതാമൃതംപോൽ
പരമവിടെയുരച്ചാമാതുലൻതൃപ്തനായി. 27

ഇതി

**ആചാര്യൻ**

മാതുലവിലാപം

എന്ന ആറാം ഉച്ഛ്വാസം

**സമാപ്തം.**

---

രുചരിത്രം=നാരായണഗുരുസ്വാമികളുടെ ചരിത്രം. ചാരുഗീതാമൃതം പോൽ=ഭഗവൽഗീതാസാരം എന്നാവണ്ണം.



---

